# മലങ്കരസഭ

THE MALANKARA SABHA APRIL 2023

MALAYALAM MONTHLY, Vol-67, Issue-4 _ ₹25




'സ്ലീബാ പാലം വഴി നിങ്ങൾ
ജീവസ്ഥാനം പ്രാപിച്ചു
നിങ്ങളെയണിയിക്കും നൂനം
മോഹന മകുടം റൂഹാ സാമോദം!'



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
മാവേലിക്കര ഭദ്രാസനം

## സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സുറിയാനി പള്ളി, കുന്നം



# വിശുദ്ധ ഗീവർഗ്ഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാളും

## ശതോത്തര രജത ജൂബിലി സമാപനവും

2023
ഏപ്രിൽ 21 മുതൽ
മെയ് 06









ദൈവാലയ കൂദാശ | പെരുന്നാൾ കൊടിയേറ്റ്
ഭദ്രാസന യുവജന പ്രസ്ഥാന വാർഷിക സമ്മേളനം
ഭദ്രാസന മർത്തമറിയം സമാജം വാർഷിക സമ്മേളനം
ഭദ്രാസന വിദ്യാർത്ഥി പ്രസ്ഥാന കരിയർ ഗൈഡൻസ് ക്ലാസ്
സുവിശേഷ സംഘം ഭദ്രാസന സമ്മേളനം | പ്രാർത്ഥന യോഗം ഭദ്രാസന സമ്മേളനം
സണ്ടേസ്കൂൾ ഭദ്രാസന അദ്ധ്യാപിക വിദ്യാർത്ഥി സംഗമം | ദീപശിഖ പ്രയാണം
ഇടവകയിലെ മുതിർന്നവരെ ആദരിക്കൽ | പിതൃസ്മരണ പ്രാർത്ഥന
ആദ്ധ്യാത്മിക സംഘടനകളുടെ വാർഷികം | പെരുന്നാൾ ഒരുക്ക ശുശ്രൂഷ
ഗാന ശുശ്രൂഷ | സുവിശേഷ പ്രസംഗം | മദ്ധ്യസ്ഥ പ്രാർത്ഥന | സമർപ്പണ പ്രാർത്ഥന
പെരുന്നാൾ പ്രദക്ഷിണം | പെരുന്നാൾ നേർച്ച | വിശുദ്ധ മൂന്നിന്മേൽ കുർബ്ബാന
ശ്ലൈഹിക വാഴ്‌വ് | ശതോത്തര രജത ജൂബിലി സമാപനം | ഭവന നിർമ്മാണ സഹായം
ചികിത്സാ സഹായം | വിവാഹ ധന സഹായം | പെരുന്നാൾ വെച്ചൂട്ട് | പെരുന്നാൾ കൊടിയിറക്ക്



ഫാ. കെ. എം. വർഗ്ഗീസ് കളീക്കൽ
(വികാരി)

## മഹാപുരോഹിത സന്ദേശം

യേശുമശിഹാതമ്പുരാന്റെ ഉയിർത്തെഴുന്നേല്പ് ഓരോ തവണയും നമ്മെ ഓർമ്മപ്പെടുത്തുന്നത് ജീവന്റെ പുതുക്കത്തെക്കുറിച്ചാണ്. വ്യത്യസ്തങ്ങളായ ബന്ധങ്ങളിൽ പെട്ടുപോകുന്ന മനുഷ്യനെ ആത്മസ്വാതന്ത്ര്യത്തിന്റെ വിശാലതയിലേക്കുണർത്തുന്ന വലിയ പ്രഭാതമാണ് ഈസ്റ്റർ. തന്റെ ഏകജാതനായ പുത്രനെ നല്കുവാൻ തക്കവിധം ലോകത്തെ സ്നേഹിച്ച ദൈവകാരുണ്യത്തിന്റെ മഹോദയമാണ് ഉത്ഥാനപ്പെരുന്നാൾ. പ. പൗലൂസ് ശ്ലീഹാ തീത്തോസിനെഴുതിയ ലേഖനം മൂന്നാമധ്യായം അഞ്ചാം വാക്യം. "മുമ്പേ നാമും ബുദ്ധികെട്ടവരും അനുസരണമില്ലാത്തവരും വഴിതെറ്റി നടക്കുന്നവരും നാനാമോഹങ്ങൾക്കും ഭോഗങ്ങൾക്കും അധീനരും ഈർഷ്യയിലും അസൂയയിലും കാലം കഴിക്കുന്നവരും ദ്വേഷിതരും അന്യോന്യം പകയ്ക്കുന്നവരും ആയിരുന്നുവല്ലോ. എന്നാൽ നമ്മുടെ രക്ഷിതാവായ ദൈവത്തിന്റെ ദയയും മനുഷ്യപ്രീതിയും ഉദിച്ചപ്പോൾ അവൻ നമ്മെ നാം ചെയ്ത നീതിപ്രവൃത്തികളാലല്ല, തന്റെ കരുണ പ്രകാരമത്രേ രക്ഷിച്ചത്". ദൈവകരുണയുടെ വലിയ ആഘോഷമാണ് ഉത്ഥാനപ്പെരുന്നാൾ. അത് സൃഷ്ടിയുടെ പുതുക്കത്തിന്റെ തുടക്കമാണ്.

ദൈവാനുരൂപികളാകാനുള്ള നിത്യക്ഷണമാണ് ഓരോ ഈസ്റ്റർ പുലരിയും നമ്മോട് സംവദിക്കുന്നത്. ദിവ്യസ്വഭാവത്തിലുള്ള പങ്കാളിത്തമാണ് ഉത്ഥിതനായ ക്രിസ്തു നമ്മോട് ആവശ്യപ്പെടുന്നത്. അളവുകൂടാതെ സ്നേഹത്തിന്റെയും ദീർഘക്ഷമയുടെയും പരിത്യാഗത്തിന്റെയും അങ്ങനെ സകല സൽഗുണ സമ്പൂർണ്ണതയിലേക്കുള്ള വളർച്ചയുടെയും നിത്യപുരോഗതിയാണ് ഈസ്റ്റർ നാളുകൾ നമ്മിൽ നിന്ന് ആവശ്യപ്പെടുന്നത്. ദൈവം നല്കുന്ന വലിയ സമാധാനം നമ്മുടെ ഹൃദയങ്ങളിൽ നിറയട്ടെ. ദൈവകരുണയുടെ ഈ വലിയ ആഘോഷം നമ്മിൽ കരുണയുടെ നീർച്ചാലുകളെ പുറപ്പെടുവിക്കട്ടെ.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**





# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക മാധ്യമം . 2023 ഏപ്രിൽ . ലക്കം 4. പുസ്തകം 67. വില ₹ 25

LETTER FROM THE EDITOR

ഹഡ്സൺ ടെയ്ലർ എന്ന സുവിശേഷകൻ കപ്പൽയാത്ര ചെയ്യുമ്പോൾ തന്റെ കാബിനിൽ ആരോ മുട്ടുന്നതു കേട്ട് വാതിൽ തുറന്നു. ക്യാപ്റ്റൻ മുന്നിൽ നിൽക്കുന്നു. അദ്ദേഹം പറഞ്ഞു 'നമുക്ക് ആവശ്യമായ കാറ്റില്ല. കപ്പൽ ഒരു ദ്വീപിലേക്കാണ് നീങ്ങുന്നത്. അത് നരഭോജികൾ ഉള്ള ഇടമാണെന്ന് ഭയക്കുന്നു'. 'ഞാൻ എന്താണ് ചെയ്യേണ്ടത്' എന്ന് ഹഡ്സൺ ചോദിച്ചതിന് ക്യാപ്റ്റൻ മറുപടി പറഞ്ഞു: താങ്കൾ ദൈവത്തിൽ വിശ്വസിക്കുന്നുവെന്ന് ഞാൻ അറിയുന്നു. കാറ്റിനായി താങ്കൾ പ്രാർത്ഥിക്കണം. ഹഡ്സൺ: 'തീർച്ചയായും, പക്ഷെ താങ്കൾ പായ് നിവർക്കണം'. 'അത് വിഡ്ഢിത്തമല്ലേ. അല്പം പോലും കാറ്റ് ഇപ്പോൾ ഇല്ലല്ലോ. മറ്റുള്ളവർ വിചാരിക്കും ഞാൻ ഭോഷനാണെന്ന്' ക്യാപ്റ്റന്റെ മറുപടി. എങ്കിലും ഹഡ്സന്റെ നിർബന്ധത്തിനു വഴങ്ങി ക്യാപ്റ്റൻ അങ്ങനെ ചെയ്തു. ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ മടങ്ങിയെത്തി. സുവിശേഷകൻ അപ്പോഴും മുട്ടിന്മേൽ നിൽക്കുന്നതായി കണ്ടു. ക്യാപ്റ്റൻ പറഞ്ഞു. "താങ്കളുടെ പ്രാർത്ഥനയ്ക്ക് നന്ദി. ആവശ്യത്തിലധികം കാറ്റുണ്ട്. ഇനി നമുക്ക് ഏറെ ദൂരം യാത്ര ചെയ്യാനാകും".

കാറ്റ് വരും മുമ്പേ കപ്പൽ പായ് നിവർത്തുവാൻ പറയുന്ന വിശ്വാസവും പ്രശ്നങ്ങളിൽ പതറാത്ത ഉൾക്കരുത്തും ഉൾക്കാഴ്ചയും ഉറപ്പും ഉള്ളവർക്കേ ഉണ്ടാകുകയുള്ളു.

തള്ളക്കോഴി കുഞ്ഞുങ്ങളെ ചിറകടിയിൽ കാക്കുന്നതുപോലെ ഈ സമുദായത്തിലെ പിതാക്കന്മാരും മാതാക്കളും സഭാപിതാക്കന്മാരും ആർജ്ജിച്ചെടുത്ത വിശ്വാസദൃഢതയായിരിക്കണം നമ്മുടെ പായ്മരം. സത്യം അറിയാമായിരുന്നിട്ടും പീലാത്തോസ് കർത്താവിനോടു ചോദിക്കുന്ന ഒരു ചോദ്യമുണ്ട് "എന്താണ് സത്യം?". സത്യം ആൾരൂപമായി മുമ്പിൽ നിൽക്കുമ്പോൾ ചോദിക്കുകയാണ് എന്താണ് സത്യമെന്ന്. മറുപടിയർഹിക്കാത്ത ചോദ്യങ്ങൾക്ക് മൗനമാണ് മറുപടി. രാജ്യത്തെ പരമോന്നത നീതിപീഠത്തിന്റെ വിധിത്തീർപ്പിനുമപ്പുറം നടക്കുന്ന 'വിചാരണകളിലും' ഭരണ സിരാകേന്ദ്രങ്ങളിലെ 'സന്ധിസമ്മർദ്ദങ്ങ'ളിലും നാം അഭിമുഖീകരിക്കുന്നതും ഇതു തന്നെ. ഈ സന്നിഗ്ധ ഘട്ടത്തിൽ ദൈവാശ്രയവും ജാഗ്രതയും അനിവാര്യം. കാറ്റ് വീശുന്നതിനു മുമ്പ് നാം പായ് വിടർത്തേണ്ട കാലമാണിത്. കൂടുതൽ പ്രാർത്ഥിക്കേണ്ടതുണ്ട്. കൂടുതൽ ക്രിസ്തു സാക്ഷ്യം വഹിക്കേണ്ടതുണ്ട്. "അടിപതറേണ്ട ആവശ്യമില്ലെന്ന്" പ. പൗലോസ് ദ്വിതീയൻ ബാവായുടെ വാക്കുകൾ നമ്മെ ബലപ്പെടുത്തുന്നു. ജലാലുദ്ദീൻ റൂമി പറയുന്നു. "സത്യം നഗ്നമായിരുന്നുകൊള്ളട്ടെ. അതിനെ പൊതിഞ്ഞു വയ്ക്കണ്ട. അതിൽ അവിശ്വസിക്കയുമരുത്". നമുക്കർഹമായ നീതിയ്ക്കും സത്യനിർവ്വഹണത്തിനുംവേണ്ടി നിലകൊള്ളുന്നതും അത് സംരക്ഷിക്കുന്നതും സുവിശേഷത്തിന്റെയും സഭാജീവിതത്തിന്റെയും ഭാഗം തന്നെയാണ്.

– ഫാ. സഖറിയാ തോമസ് പുതുപ്പള്ളി

**മലങ്കരസഭ മാസിക**
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234



ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

കല :
ജിന്റോ കുറിച്ചി

അക്കൗണ്ടന്റ്:
ബിജു വർക്കി
9947804477

# പുതുപ്പള്ളി പെരുന്നാൾ

**ഏപ്രിൽ 28 മുതൽ മെയ് 8 വരെ**







**ഏപ്രിൽ 28**

02.00 pm കൊടിമര ഘോഷയാത്ര

05.00 pm കൊടിയേറ്റ്

**അഭി. സഖറിയ മാർ സേവേറിയോസ് മെത്രാപ്പോലീത്താ**

**ഏപ്രിൽ 30**

**2.30 pm പൊതുസമ്മേളനം,**

**ഓർഡർ ഓഫ് സെന്റ് ജോർജ്**
**പുരസ്കാരം ആദരണീയനായ മുൻമുഖ്യമന്ത്രി**
**ശ്രീ. ഉമ്മൻചാണ്ടിക്ക് സമർപ്പിക്കുന്നു.**

**മെയ് 6**

**തീർത്ഥാടക സംഗമം :**

6 കരകളിൽ നിന്ന് പള്ളിയിലേക്ക് പ്രദക്ഷിണം

**മെയ് 7**

**വി. അഞ്ചിന്മേൽ കുർബ്ബാന**

**പരിശുദ്ധ ബസേലിയോസ്**
**മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ**
**ബാവായുടെ പ്രധാന കാർമികത്വത്തിൽ**

11.00 am പൊന്നിൻ കുരിശ് ത്രോണോസിൽ സ്ഥാപിക്കൽ

02.00 pm വിറകിടീൽ ചടങ്ങ്

06.00 pm പുതുപ്പള്ളി കവല ചുറ്റിയുള്ള പ്രദക്ഷിണം.

## മെയ് 8 വലിയ പെരുന്നാൾ ദിനം

01.00 am വെച്ചൂട്ടിനുള്ള അരിയിടീൽ ചടങ്ങ്.

05.00 am വി. കുർബ്ബാന

**അഭി. ഡോ. ജോഷ്വ മാർ നിക്കോദിമോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമികത്വത്തിൽ**

09.00 am **വി. ഒൻപതിന്മേൽ കുർബ്ബാന**

**അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമികത്വത്തിൽ.**

11.00 am വെച്ചൂട്ട്, നേർച്ച സദ്യ,
കുട്ടികൾക്ക് ആദ്യ ചോറൂട്ട്,

02.00 pm ഇരവിനല്ലൂർ കവല ചുറ്റി പ്രദക്ഷിണം.

04.00 pm നേർച്ച വിതരണം

**PUTHUPALLY PALLY**
**ST. GEORGE ORTHODOX CHURCH**
**Ph: 9446561704, 9847085003**
**Web.: www.puthuppallypally.in,**
**Email: puthuppallypalli23@gmail.com**









8 മലങ്കരസഭാ ചർച്ച് ബില്ലിന്റെ ആശങ്കകൾ...
ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ

10 ന്യൂനപക്ഷങ്ങൾക്കുള്ള ആനുകൂല്യങ്ങൾ
- ഫാ. പി.എ. ഫിലിപ്പ്

27 വിശ്വാസികളുടെ പുതിയ ഞായർ
- ഫാ. ബ്രിൻസ് അലക്സ് മാത്യൂസ്, കോന്നി

29 ഗതി മാറ്റുന്ന ദ്യുതി
- ഫാ. സിബി മാത്യു വർഗീസ്

31 മാർ ഗീവറുഗീസ് സഹദാ: ദൈവാനുഭവത്തിന്റെ ...
- ഫാ. ടോണി എം. യോഹന്നാൻ

33 കോട്ടക്കുഴി സെന്റ് ജോർജ്ജ് തീർത്ഥാടന പള്ളി...
- ഫാ. ജോസഫ് കെ. ജോൺ, തേവലക്കര

35 ദൈവസ്നേഹി..
- ഫാ. അലക്സാണ്ടർ എബ്രഹാം, നിരണം

39 സെന്റ് ഗ്രിഗോറിയോസ് ബാലഗ്രാം...
- പ്രൊഫ കെ.സി. ജോർജ്ജ്

പംക്തികൾ
വേദധ്യാനം
പഴയനിയമ പഠനം
പുതിയ നിയമ പഠനം
മനഃപൂർവ്വം
നിരീക്ഷണം
കാഴ്ചകൾ







ഫാ. ഡോ. ജേക്കബ് കുര്യൻ

# ശിഷ്യരെ തേടിയിറങ്ങിയ ഗുരു

ഗുരുവിനെ തേടിയിറങ്ങിയ ശിഷ്യരുടെ കഥകളും ചരിത്രങ്ങളും നിരവധിയുണ്ട്. എന്നാൽ ശിഷ്യരെ കാത്തിരുന്നിട്ട് കാണാതെ അവസാനം അവരെ തേടിയിറങ്ങിയ ഗുരുവിന്റെ കഥയുമുണ്ട് ശ്രമണ ഗുരുസാഗരത്തിൽ. 'ബുദ്ധം ശരണം ഗച്ഛാമി' എന്നുരുവിട്ടു നടന്നു നീങ്ങിയ സംഘത്തിലൊരാൾ എങ്ങനെയോ വഴിതെറ്റി കൂട്ടം വിട്ട് ഒരു വനാന്തരത്തിലെത്തി. കാട്ടാറിലെ വെള്ളം കുടിച്ചും കാട്ടിലെ കായ്ക്കനികൾ ഭക്ഷിച്ചും അയാൾ ഒരു ഗുഹയിൽ കഴിഞ്ഞു. കുറെനാൾ കഴിഞ്ഞപ്പോൾ ബുദ്ധപാരമ്പര്യത്തിലെ 'സുത്ത', 'വിനയ', 'അഭിധമ്മ' സംഹിതകൾ അയാൾ ഓർമ്മിച്ചെടുക്കുവാൻ ശ്രമിച്ചു. ചിലത് കിട്ടി. ചിലത് ഓർമ്മയിൽ വന്നില്ല. ഓർമ്മിച്ചുകിട്ടിയവയെ ഉരുവിട്ടുകൊണ്ട് അയാൾ ഏകാന്തവാസം തുടർന്നു. ആ ഏകാന്തതയിൽ ഒരിക്കൽ ഒരു വേടൻ ഏകാന്തവാസിയായ ഈ ശ്രമണനെ കണ്ടുമുട്ടി. മുഖക്ഷൗരം ചെയ്തും തല മുണ്ഡനം ചെയ്തും വനത്തിലെത്തിയ ശ്രമണൻ അപ്പോഴേക്കും മുടിവളർന്നും, താടി നീണ്ടും മറ്റൊരാളായിക്കഴിഞ്ഞിരുന്നു. വേടനും, ശ്രമണനും തമ്മിൽ ആംഗ്യത്തിൽ മാത്രം ആശയവിനിമയം നടത്തി, കാരണം രണ്ടുപേരുടെയും ഭാഷ വ്യത്യസ്തമായിരുന്നു. തനിക്ക് ജ്ഞാനോപദേശം നൽകാൻ ഒരു ഗുരുവിനെ കാട്ടിത്തരാമോ എന്ന് ശ്രമണൻ ചോദിച്ചത്, തനിക്ക് ശിഷ്യരായി വരാൻ വല്ലവരും കാണുമോ എന്ന ചോദ്യമായി വേടൻ മനസിലാക്കി. വേടൻ ചെന്ന് വനത്തിൽ താമസിക്കുന്ന ഗുരുവിനെക്കുറിച്ചു വർണ്ണിച്ച് പലരും ശിഷ്യരായ്‌വരാൻ താല്പര്യം കാണിച്ചു, പക്ഷെ അപ്രതീക്ഷിതമായി നാട്ടിൽ പിടിപെട്ട ഒരു പനി മൂലം അവർ ആരും വനത്തിലേക്ക് പുറപ്പെട്ടില്ല. നിനക്കു ഗുരുവായി ആരെയെങ്കിലും വേടൻ കണ്ടെത്തിക്കാണുമോ എന്നറിവാൻ ശ്രമണൻ വേടനെ തിരക്കിയിറങ്ങി. നാട്ടിൽ പിടിപെട്ട പനിക്കാര്യം പറയാൻ ശ്രമണന്റെ അടുക്കലേക്ക് അപ്പോഴേക്കും വേടൻ പുറപ്പെട്ടുകഴിഞ്ഞിരുന്നു. ചുരുക്കത്തിൽ, അവർക്കു പരസ്പരം കാണാൻ കഴിഞ്ഞില്ല. ഗ്രാമത്തിലെത്തിയ ശ്രമണനെ കണ്ട് വേടൻ പറഞ്ഞ ഗുരു തങ്ങളെ തേടിയെത്തിയതായി ധരിച്ച് ബാലന്മാർ ഓടിവന്ന് ശ്രമണന്റെ മുമ്പിൽ സാഷ്ടാഗം വീണു. വേടൻ പറഞ്ഞപ്രകാരം തന്റെയടുക്കൽ വരുന്നത് തന്റെ ഗുരുക്കന്മാരാണെന്ന് ശ്രമണൻ ധരിച്ച്, ശ്രമണൻ ഓരോരുത്തരുടെയും മുമ്പിൽ തിരിച്ച് സാഷ്ടാംഗം വീണ് നമിച്ചു. സംസാര ഭാഷയിൽ നടക്കാതിരുന്ന ആശയവിനിമയം ആംഗ്യഭാഷയിൽ നടന്നപ്പോൾ, ശ്രമണന് ബാലന്മാർ മഹാപ്രതിഭകളായ ഗുരുക്കന്മാരായി അനുഭവപ്പെട്ടു, കാരണം അവരിൽ നിന്ന് പലതും ശ്രമണൻ കണ്ടു പഠിച്ചു ധന്യനായി. ബാലന്മാർക്ക്, ശ്രമണൻ വ്യത്യസ്തനായ ഒരു ഗുരുവായും അനുഭവപ്പെട്ടു, കാരണം തങ്ങളുടെ ഗുരു തങ്ങളെ അനുസരിപ്പിക്കുന്നതിനു പകരം സ്വയം അനുസരിക്കയാണ്. രണ്ടുകൂട്ടരും സന്തോഷമായിരിക്കുമ്പോൾ വേടൻ അവരുടെ അടുത്തെത്തി. വേടനെ വണങ്ങി ശ്രമണനും, ബാലന്മാരും കൃതജ്ഞതയർപ്പിച്ചു. കഥ സംഭവ്യമല്ലായിരിക്കാം. പക്ഷെ കഥയിൽ അല്പം കാര്യമുണ്ട്. നമ്മുടെ 'ഗുരു' സങ്കല്പവും 'ശിഷ്യ' സങ്കല്പവും ഒത്തിരിമാറാനുണ്ട്. 'ഗുരു'വിൽ ശിഷ്യ ധർമ്മവും, 'ശിഷ്യ'രിൽ ഗുരുധർമ്മവും കണ്ടെത്തുന്നിടത്ത് ശിഷ്യരെ തേടിയിറങ്ങിയ ഒരു നസ്രായ ഗുരുവിനെ കാണാം. അവൻ അവരുടെ കാലുകൾ കഴുകി, സ്വയം എടുത്ത് വാഴ്ത്തി, മുറിച്ച്, അവർക്കു വിളമ്പി. സാവധാനം, അവരും അപ്രകാരം ചെയ്തു. അന്നാണ് ആദ്യത്തെ 'സെമിനാരി' അഥവാ 'വിത്തുമുളപ്പിക്കുന്നിടം' ഉണ്ടായത്. അതിന്റെ പേരാണ് ആദിമസഭ. പിന്നീട്, പിന്നീട്, ചില വിത്തുകൾക്കു തോന്നി സ്വയം മരമായിക്കഴിഞ്ഞുവെന്ന്. അതിന്റെ പേരാണ്, 'സെമിത്തേരി'.

# മലങ്കരസഭാ ചർച്ച് ബില്ലിന്റെ ആശങ്കകൾ



**ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ**

മ*ലങ്കരസഭാ ചർച്ച് ബില്ലി*ന്റെ കരട് കേരളത്തിലെ ഇടതുപക്ഷ ജനാധിപത്യ മുന്നണി അംഗീകരിച്ചതായി മാധ്യമങ്ങൾ വഴി അറിയുകയും അത് സംബന്ധിച്ച് സഭയുടെ ഉള്ളിൽ ധാരാളം ആശങ്കകൾ നിലനിൽക്കുകയും ചെയ്യുന്നു എന്നത് യാഥാർഥ്യമാണ്. അതിലെ ഉള്ളടക്കം എന്ത് എന്നതിനെക്കുറിച്ച് ഒന്നുംതന്നെ സഭ ഇതുവരെയും അറിഞ്ഞിട്ടില്ലെങ്കിലും അങ്ങനെ ഒരു കരട് ബില്ലിന്റെ സാധ്യതപോലും മലങ്കര സഭയ്ക്ക് ഉൾക്കൊള്ളുവാൻ കഴിയുന്നതല്ല. കാരണങ്ങൾ:

1. ദീർഘനാളത്തെ കോടതി വ്യവഹാരങ്ങളുടെയും അതുവഴി ലഭിച്ചിട്ടുള്ള വിവിധ കോടതി വിധികളുടെയും അടിസ്ഥാനത്തിൽ മലങ്കര സഭയിൽ ശാശ്വതസമാധാനം ഉണ്ടാകുന്നതിനുവേണ്ടി ബഹു. സുപ്രീം കോടതിയുടേതായി വന്ന അന്തിമ വിധിയാണ് 2017 ജൂലൈ 3-ന് ഉണ്ടായത്. പ്രസ്തുത വിധിയുണ്ടാകുന്നതിന് കേസ്സുകൾ കൊടുക്കുകയും കോടതി വിധി അനുസരിക്കാമെന്ന് കോടതിയെ ധരിപ്പിക്കുകയും ചെയ്തത് പാത്രീയർക്കീസ് വിഭാഗമാണ്.

2. 2017 ജൂലൈ 3-ലെ വിധിക്കുശേഷം പാത്രീയർക്കീസ് വിഭാഗം നൽകിയ അപ്പീലുകൾ, റിവ്യൂ പെറ്റീഷനുകൾ, ക്ളാരിഫിക്കേഷൻ പെറ്റിഷനുകൾ തുടങ്ങിയ പല അപേക്ഷകളും തള്ളികൊണ്ട് ബഹു. സുപ്രീം കോടതി നൽകിയ വ്യക്തമായ ഉത്തരവുകൾ നിലവിലുണ്ട്.

3. മലങ്കര സഭ ഒരു ട്രസ്റ്റാണെന്ന് ബഹു. സുപ്രീം കോടതി ഊന്നി പറഞ്ഞിട്ടുള്ളതാണ്. ട്രസ്റ്റിലെ ഒന്നും വിഭജിക്കുവാനോ കൈവശപ്പെടുത്തുവാനോ ആർക്കും അവകാശം ഉള്ളതല്ല. ട്രസ്റ്റിന് കോടതി അംഗീകരിച്ച ഒരു നിയമസംഹിതയുമുണ്ട്. അതാണ് സഭയുടെ 1934-ലെ ഭരണഘടന. ട്രസ്റ്റിലെ അംഗങ്ങളായ ഇടവകാംഗങ്ങൾക്ക് ഭരണഘടന അനുശാസിക്കുന്നതുപോലെ ഭൂരിപക്ഷം അനുസരിച്ച് ഭാരവാഹികളെ തെരഞ്ഞെടുത്ത് ഭരണനിർവ്വഹണം നടത്താവുന്നതാണ്.

4. 1934-ലെ ഭരണഘടന രജിസ്റ്റർ ചെയ്തതല്ലയെന്നും അതുകൊണ്ട് അത് സ്വീകരിക്കേണ്ടതില്ലയെന്നും കാണിച്ചുകൊണ്ട് പാത്രീയർക്കീസ് വിഭാഗം കോടതിയെ പലപ്രാവശ്യം സമീപ്പിച്ചിട്ടുള്ളതും അവരും അവർക്ക് പിൻതാങ്ങൽ നൽകുന്ന ചില വ്യക്തികളും മാധ്യമങ്ങളിലൂടെ അത് പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്നതുമാണ്. ബഹു. കോടതി ഈ വാദം തള്ളിക്കളയുകയും ടി ഭരണഘടനയെ പലപ്രാവശ്യം ഉറപ്പിക്കുകയും ചെയ്തിട്ടുണ്ട്. ടി ഭരണഘടന അംഗീകരിച്ചുകൊള്ളാമെന്ന് പാത്രീയർക്കീസ് വിഭാഗത്തിലെ ചില മെത്രാന്മാർ ഉൾപ്പടെ പ

ലരും കോടതിയിൽ സത്യവാങ്മൂലം നൽകിയിട്ടുണ്ടെന്ന താണ് ഇതിലെ വൈരുദ്ധ്യം.

**5.** സഭയിലെ ദേവാലയങ്ങളിലും സ്ഥാപനങ്ങളിലും വികാരിമാരെയും മറ്റു ചുമതലക്കാരെയും നിയമിക്കുന്നതി നുള്ള അധികാരം 1934-ലെ ഭരണഘടന അനുസരിച്ച് തെര ഞ്ഞെടുക്കപ്പെടുകയും നിയമിക്കപ്പെടുകയും ചെയ്യുന്ന മെത്രാന്മാർക്കാണ്. ദേവാലയങ്ങളിലും സഭയിലും സമാ ന്തരഭരണം സാധ്യമല്ലയെന്ന് ബഹു. സുപ്രീം കോടതി ആവർത്തിച്ച് പ്രഖ്യാപിച്ചിട്ടുണ്ട്.

**6.** ബഹു. സുപ്രീം കോടതി വിധിക്കെതിരെ നിയമം നിർമ്മിക്കരുതെന്നും ബഹു. കോടതി വിധികൾ സമയ ബന്ധിതമായി നടപ്പിലാക്കുന്നതിന് ബഹു. സർക്കാരും വിവിധ ഏജൻസികളും സഹായിക്കണമെന്നും ബഹു. സുപ്രീം കോടതി തന്നെ തീർപ്പ് കൽപ്പിച്ചിട്ടുള്ളതാണ്. അങ്ങനെയുള്ള വിധികൾ നിലനിൽക്കുമ്പോഴാണ് സഭ യ്ക്കുവേണ്ടി നിയമനിർമ്മാണം എന്ന ഭീഷണി സഭ നേ രിടേണ്ടിവരുന്നത്. നിയമനിർമ്മാണം നടത്തണമെന്ന് ബഹു. കോടതിയോട് പാത്രീയർക്കീസ് വിഭാഗം ആവ ശ്യപ്പെട്ടതും ബഹു. കോടതി അത് തള്ളിയതാണെന്നതും പ്രത്യേകം ഓർമ്മിപ്പിക്കുന്നു.

**7.** ബഹു. കേരള മുഖ്യമന്ത്രിയുമായും മറ്റു സർക്കാർ ഉദ്യോഗസ്ഥരുമായും സഭ നടത്തിയിട്ടുള്ള ചർച്ചകളിൽ പാത്രീയർക്കീസ് വിഭാഗം കോടതി വിധികളെ അംഗീ കരിക്കുന്നപക്ഷം വിട്ടുവീഴ്ചാ മനോഭാവത്തോടെ ശാശ്വത സമാധാനം കൈവരുത്താം എന്ന് പലപ്രാവ ശ്യം മലങ്കരസഭ അറിയിച്ചിട്ടുള്ളതാണ്. എന്നാൽ അതിന് വ്യക്തമായ മറുപടി ഇതുവരെ ഉണ്ടായിട്ടില്ലെന്ന് മാത്ര മല്ല വിധികൾ പ്രസ്താവിച്ച കോടതികളെയും ന്യായാ ധിപന്മാരെയും പരിഹസിക്കുന്ന ശൈലികൾ മാത്രമാണ് ഇതുവരെയും ഉണ്ടായിട്ടുള്ളത്. ഈ സത്യം മറച്ചുവെച്ചു കൊണ്ടാണ് നിയമം നിർമ്മിക്കുന്നവരും നിയമനിർമ്മാ ണം ആവശ്യപ്പെടുന്നവരും പ്രവർത്തിക്കുന്നത്. സത്യ ങ്ങൾ മറച്ചുവച്ചും ദുർവ്യാഖ്യാനം ചെയ്തും കോടതി വിധിയെ മറികടന്ന് പുതിയ നിയമം കൊണ്ടുവരുവാൻ തല്പരകക്ഷികൾ ശ്രമിക്കുന്നതിന്റെ ഉദ്ദേശം മലങ്കരസ ഭയ്ക്ക് മനസ്സിലാകുന്നില്ല.

**8.** മലങ്കര ഓർത്തഡോക്സ് സഭ പള്ളികൾ പിടിച്ചെ ടുക്കുന്നു എന്ന വ്യാജവാർത്ത പരത്തി സർക്കാർ സംവി ധാനങ്ങൾ ഉൾപ്പെടെയുള്ള സമൂഹത്തെ തെറ്റിധരിപ്പിച്ച് അനുകമ്പ നേടിയാൽ അസത്യം സത്യമാകുകയില്ല. നാല്പതിൽപരം വർഷങ്ങൾക്കുമുൻപ് (1970-കളിൽ) ചില മെത്രാൻസ്ഥാന കാംക്ഷികൾ സഭയുടെ അനുവാ ദമില്ലാതെ വിദേശത്തുപോയി മെത്രാൻസ്ഥാനം സ്വീക രിച്ചുവന്നശേഷം ദേവാലയങ്ങൾ കൈയേറ്റം നടത്തി പിടിച്ചെടുത്തതിനെ ദീർഘനാളത്തെ കോടതി വ്യവഹാ രത്തിലൂടെ നിയമവിധേയമാക്കുന്നത് കുഴപ്പമാണെങ്കിൽ (പള്ളിപിടിത്തമാണെങ്കിൽ) ഭാരതത്തിൽ നീതിന്യായ കോടതികളുടെ ആവശ്യമില്ല എന്ന് പറയേണ്ടതായിവരും.

**9.** ജനഹിതപരിശോധനയിൽ ഭൂരിപക്ഷം പേരും നി യമനിർമ്മാണത്തിന് അനുകൂലമായി പ്രതികരിച്ചുവെ ന്നതുകൊണ്ട് നിയമനിർമ്മാണത്തിന് സമൂഹം മുഴുവൻ അനുകൂലമാണെന്ന വാർത്ത തികച്ചും പരിതാപകരമാ ണ്. കാരണം, ബഹു. സുപ്രീം കോടതി ആവർത്തിച്ചു റപ്പിച്ച് നൽകിയിരിക്കുന്ന ഒരു നിയമം സഭയിലുള്ളപ്പോൾ വീണ്ടും ഒരു നിയമനിർമ്മാണത്തിനുവേണ്ടി ജനഹിത പരിശോധന നടത്തുന്നത് നിയമാനുസൃതമല്ല എന്ന ബോധ്യം മലങ്കരസഭയ്ക്കുള്ളതുകൊണ്ട് അതിനുവേ ണ്ടി കാര്യമായ യാതൊരു ശ്രമവും നടത്തിയിട്ടില്ല. പാ ത്രീയർക്കീസ് വിഭാഗം ഭൂരിപക്ഷം പേരുടെ ഒപ്പ് മേടിച്ച മാർഗ്ഗങ്ങളുടെയും ശൈലികളുടെയും ഫോട്ടോകളും വീഡിയോകളും പരിശോധിച്ചാൽതന്നെ മനസ്സിലാകും ഭൂരിപക്ഷത്തിന്റെ 'സത്യസന്ധത'.

**ഈ പശ്ചാത്തലത്തിൽ വിശ്വാസികളുടെ ഇടയിൽ ധാരാളം സംശയങ്ങളുണ്ട്. അവയിൽ ചിലതുമാത്രം ചുവടെ ചേർക്കുന്നു:**

1) പാത്രീയർക്കീസ് വിഭാഗംതന്നെ ആരംഭിക്കുക യും കോടതി വിധികൾ എന്തായാലും സ്വീകരിക്കാമെന്ന് കോടതിയെ ബോധ്യപ്പെടുത്തുകയും ചെയ്തശേഷം വിധികൾ വന്നപ്പോൾ അവ അനുസരിക്കുകയില്ല എന്നതു കൊണ്ട് പുതിയ നിയമം ഉണ്ടാക്കികൊടുത്താൽ പ്രശ്ന ങ്ങൾ അവസാനിക്കുമോ? പ്രശ്നങ്ങളും പ്രതിസന്ധിക ളും വർദ്ധിപ്പിച്ച് തങ്ങളുടെ അധികാരസ്ഥാനങ്ങൾ നിലനി ർത്താമെന്ന ചിലരുടെ ആഗ്രഹങ്ങളും അതിനുവേണ്ടി യുള്ള ശ്രമങ്ങളും സാക്ഷാത്കരിക്കപ്പെടും എന്നതല്ലാതെ എന്താണ് ഇതിന്റെ പ്രയോജനം? തർക്കം പരിഹരിക്കു വാൻവേണ്ടി നീതിന്യായ കോടതി നൽകിയ നിയമം കൊണ്ട് സാധ്യമാകുന്നില്ലയെങ്കിൽ നിയമനിർമ്മാണസഭ ഉണ്ടാക്കുന്ന നിയമംകൊണ്ട് തർക്കം ശാശ്വതമായി പ രിഹരിക്കപ്പെടുമോ? ഇങ്ങനെയുള്ള സാഹചര്യങ്ങളിൽ നീതിന്യായ കോടതികൾക്കും നിയമനിർമ്മാണ സഭ കൾക്കും പരസ്പരം ബന്ധമില്ലാതെ പ്രവർത്തിക്കാമെ ന്നാണോ സാധാരണ ജനങ്ങൾ മനസ്സിലാക്കേണ്ടത്?

2) 1934-ലെ സഭാ ഭരണഘടന അനുസരിച്ച് സഭയിലെ എല്ലാ പള്ളികളും ഭരിക്കപ്പെടണമെന്ന് സുപ്രീം കോടതി കൃത്യമായി പറഞ്ഞിരിക്കുമ്പോൾ പുതിയ നിയമം കൊണ്ടുവന്ന് വീണ്ടും സഭയിൽ ഒരു ദീർഘകാല വ്യ വഹാരം സൃഷ്ടിക്കുന്നതിന്റെ (മൂന്നാം സമുദായകേസ്) കാരണം തല്പരകക്ഷികൾ വ്യക്തമായി സമൂഹത്തെ ബോധ്യപ്പെടുത്തേണ്ടതല്ലെ? മലങ്കരസഭയിൽ ശാശ്വത സമാധാനം എന്ന ലക്ഷ്യം അതിന്റെ പൂർണ്ണതയിലേക്ക് അടുത്തുവരുന്ന ഈ സമയത്ത് ഒരു പുതിയ നിയമം കൊണ്ടുവരുന്നത് വീണ്ടും സഭയിൽ അസമാധാനം വിത ച്ച് വ്യവഹാരങ്ങൾക്ക് വഴിതെളിക്കില്ലേ?

3) ക്രമസമാധാനപ്രശ്നമാണ് നിയമനിർമ്മാണ ത്തിന്റെ കാരണമായി ചൂണ്ടികാണിക്കുന്നതെങ്കിൽ ക്രമ സമാധാനപ്രശ്നമുണ്ടാക്കുന്നവരെ നേരിടുവാനുള്ള ശരി യായ മാർഗ്ഗം കേരളത്തിൽ ഇല്ലായെന്ന് പൊതുസമൂഹം വിശ്വസിക്കണമോ? നീതിന്യായകോടതികളിൽനിന്ന് വന്നിരിക്കുന്ന വിധികൾ അനുസരിച്ച് അതിൽ ഉൾപ്പെ ട്ടിരിക്കുന്ന കക്ഷികൾ മുന്നോട്ട് പോകണമെന്ന് പറയു വാനുള്ള ധൈര്യം സർക്കാർ സംവിധാനങ്ങൾക്ക് നഷ്ട മായിപ്പോയോ? 2017 ജൂലൈ 3-ന് തൊട്ടടുത്ത ദിവസം പത്രമാധ്യമങ്ങളിൽ പ്രത്യക്ഷപ്പെട്ട 28 അക്ക കോടതി വിധിയുടെ സംഗ്രഹത്തിൽ ടി വിഷയവും വ്യക്തമായി അനുശാസിക്കുന്നില്ലേ?

4) അനേകം ക്രിസ്തീയ വിഭാഗങ്ങൾ ഉള്ള കേര ളത്തിൽ ഒരു സഭയിലെ ഒരു വിഭാഗത്തെ ലക്ഷ്യമിട്ട് മറു വിഭാഗത്തെ സംരക്ഷിക്കുന്ന രീതിയിൽ നിയമം

കൊണ്ടുവരുന്നതിന്റെ പിന്നിലെ യഥാർത്ഥ കാരണം സമൂഹത്തെ ബോധ്യപ്പെടുത്തുവാൻ ബന്ധപ്പെട്ടവർ ആർജ്ജവത്വം കാണിക്കേണ്ടതല്ലേ?

5. നിയമനിർമ്മാണ സഭയ്ക്ക് നിയമങ്ങൾ ഉണ്ടാക്കുവാനുള്ള അവകാശത്തെയോ അധികാരത്തെയോ മലങ്കര സഭ ഒരിക്കലും ചോദ്യംചെയ്യുന്നില്ല. എന്നാൽ, സഭയിൽ ശാശ്വത സമാധാനത്തിനുള്ള മാർഗ്ഗങ്ങൾ തേടി ബഹു. കോടതി വിധികളെ ഉൾക്കൊണ്ടുപോകുന്ന ഒരു സഭയ്ക്കെതിരെ വീണ്ടും വ്യവഹാരങ്ങൾ വർദ്ധിപ്പിക്കുവാൻ തക്കവണ്ണം പുതിയ നിയമങ്ങൾ വരുന്നതിന്റെ പിന്നിലെ ചേതോവികാരമെന്ത്?

6. നിയമനിർമ്മാണം എന്നത് മലങ്കര സഭയ്ക്ക് ഒരു ഭീഷണിയായി കുറെ നാളുകളായി കേൾക്കുന്നതാണ്. എന്തായാലും മലങ്കര സഭയ്ക്ക് പുതിയൊരു നിയമനിർമ്മാണത്തിന്റെ ആവശ്യമില്ല. കാരണം, അതിന്റെ മുന്നോട്ടുള്ള ഗമനത്തിന് ഭാരതത്തിന്റെ പരമോന്നത നീതിപീഠം പലയാവർത്തി അംഗീകരിച്ച് നൽകിയ ഒരു നിയമമുണ്ട്. ഇത് ലംഘിക്കുന്നതാണോ ശരി?

നിയമമില്ലാത്തവരും നിയമം അനുസരിക്കാത്തവരുമാണ് നിയമനിർമ്മാണം ആവശ്യപ്പെടുന്നത്. അങ്ങനെയുള്ളവർക്ക് നിയമം നിർമ്മിച്ച് നൽകുന്നതിൽ മലങ്കര സഭയ്ക്ക് വിരോധമില്ല. എന്നാൽ അത് മലങ്കരസഭയുടെ സ്വത്വബോധത്തെ ബലികഴിച്ചുകൊണ്ടായാൽ അത് അനുവദിക്കുന്നതല്ല. അതിനെതിരെ മലങ്കരമക്കൾ മരണംവരെ പോരാടും. ഈ വിചിന്തനങ്ങൾക്ക് വ്യക്തമായ പ്രതികരണങ്ങൾ നൽകി സഭയിൽ സമാധാനത്തിനുള്ള ഉചിതമായ മാർഗ്ഗങ്ങൾ ബഹു. കോടതി വിധികളുടെ അടിസ്ഥാനത്തിൽ സ്വീകരിക്കണമെന്ന് നിയമനിർമ്മാണ സഭയോട് ആവശ്യപ്പെടുന്നു.

**ഉപസംഹാരം**

1934-ലെ സഭാ ഭരണഘടന രജിസ്റ്റർ ചെയ്യാത്ത ഒരു ചെറുകൈപുസ്തകമാണെന്ന് തല്പരകക്ഷികൾ പരിഹസിച്ചുവിശേഷിപ്പിച്ചാലും ഭാരതത്തിന്റെ പരമോന്നതനീതിപീഠം പലയാവർത്തി ടി ഭരണഘടനയെ ഉറപ്പിച്ച് മഹത്വപ്പെടുത്തിയിട്ടുള്ളതാണ്. സഭയുടെ അടിസ്ഥാന തത്വങ്ങളായ എപ്പിസ്ക്കോപ്പസിയും ജനാധിപത്യവും മനോഹരമായ രീതിയിൽ അതിൽ സമന്വയിപ്പിച്ചിട്ടുണ്ട്. പ. പാത്രീയർക്കീസ്, പ. കാതോലിക്ക, മലങ്കര മെത്രാപ്പോലീത്താ, പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ്, മലങ്കര അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റി, മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ യോഗം, മെത്രാസന യോഗങ്ങൾ, ഇടവക യോഗങ്ങൾ തുടങ്ങിയ വിവിധ അധികാര ശ്രേണികളുടെ നിർവചനങ്ങളും നിയമനങ്ങളും ഉത്തരവാദിത്വങ്ങളുമൊക്കെ വളരെ വ്യക്തമായി വിവരിച്ചിട്ടുണ്ട്. സഭയിലെ എല്ലാവരുടെയും നീതിയും അവകാശവും അത് സംരക്ഷിക്കുന്നുണ്ട്. പള്ളികൾ ആർക്കും പിടിച്ചുകൊണ്ട് പോകുവാനോ പള്ളികളുടെ വരുമാനം ആർക്കും എടുത്തുകൊണ്ടുപോകുവാനോ സാധിക്കുകയില്ല. ഭരണഘടനപ്രകാരം തെരഞ്ഞെടുക്കപ്പെടുകയും നിയമിക്കപ്പെടുകയും ചെയ്യുന്നവർക്ക് പള്ളിവക സ്വത്തുകളുടെയും ആദ്ധ്യാത്മിക കാര്യങ്ങളുടെയും കാര്യവിചാരകന്മാരായി ഭരണനിർവ്വഹണം നടത്താം. എന്നാൽ സ്വത്ത് കൈവശപ്പെടുത്തുവാനോ മറ്റൊരു ഭരണക്രമം സ്ഥാപിക്കുവാനോ ആർക്കും അവകാശമില്ല. ഈ തത്വങ്ങളുടെ ഉള്ളിൽനിന്നുകൊണ്ട് വിട്ടുവീഴ്ച്ചാ മനോഭാവത്തോടെ ഒത്തൊരുമിച്ച് ഏവരും പ്രവർത്തിച്ചാൽ സഭയിൽ ഐക്യവും ശാശ്വതസമാധാനവും സംജാതമാകും. ○




കേന്ദ്രസർക്കാർ 1992 ൽ പാസ്സാക്കിയ National Commission for Minorities Act അനുസരിച്ച് അഞ്ച് മതന്യൂനപക്ഷങ്ങളെയാണ് ഈ നിയമത്തിന്റെ പരിധിയിൽ ഉൾപ്പെടുത്തിയിരുന്നത്. മുസ്ലീം, ക്രിസ്ത്യൻ, സിഖ്, ബുദ്ധ, പാഴ്സി മതങ്ങളാണവ 2014 ഫെബ്രുവരി 27 ന് പുറപ്പെടുവിച്ച മറ്റൊരു വിജ്ഞാപനത്തിലൂടെ ജൈന മതത്തെക്കൂടി ഇതിൽ ഉൾപ്പെടുത്തി. ഭാരതത്തിന്റെ ഭരണഘടന ന്യൂനപക്ഷങ്ങൾക്കു നൽകിയിരുന്ന പ്രത്യേക അവകാശങ്ങൾ നൽകുന്നു എന്ന് ഉറപ്പുവരുത്തുവാനും ന്യൂനപക്ഷങ്ങളെ സംരക്ഷിക്കുവാനും ലക്ഷ്യമിട്ടുകൊണ്ടാണ് ഈ കമ്മീഷനും കേന്ദ്രസർക്കാരിൽ ഒരു ന്യൂനപക്ഷ മന്ത്രാലയവും രൂപീകരിക്കപ്പെട്ടിട്ടുള്ളത്. ഇതിനു സമാന്തരമായി ഓരോ സംസ്ഥാനത്തും സംസ്ഥാന ന്യൂനപക്ഷ കമ്മീഷനും പ്രവർത്തിച്ചുവരുന്നു. 2013 ജൂൺ 13 മുതൽ കേരളത്തിൽ കേരളാ സ്റ്റേറ്റ് മൈനോറിറ്റി കമ്മീഷൻ പ്രവർത്തിച്ചു വരുന്നു. ഇതിനു പുറമേ, ഒരു ന്യൂനപക്ഷ ധനകാര്യ കോർപ്പറേഷനും കേരളത്തിൽ പ്രവർത്തിക്കുന്നുണ്ട്. ദേശീയ ന്യൂനപക്ഷ മന്ത്രാലയവും, കേരളാ ന്യൂനപക്ഷ കമ്മീഷനും ന്യൂനപക്ഷ സമുദായങ്ങൾക്ക് പൊതുവായും വിദ്യാർത്ഥികൾക്കും തൊഴിൽ അന്വേഷകർക്കും പ്രത്യേകമായും നൽകുന്ന ചില അവകാശങ്ങളെപ്പറ്റിയാണ് ഇവിടെ പ്രതിപാദിക്കുന്നത്.

2014 – ലെ കേരള സംസ്ഥാന ന്യൂനപക്ഷ കമ്മീഷൻ ആക്ട്പ്രകാരം ന്യൂനപക്ഷങ്ങളുടെ സമഗ്രമായ വിദ്യാഭ്യാസ പുരോഗതിക്കും ക്ഷേമത്തിനും സംരക്ഷണത്തിനും ശാക്തീകരണത്തിനും വേണ്ടി രൂപീകൃതമായ ഒരു സ്ഥാപനമാണ് കേരള സംസ്ഥാന ന്യൂനപക്ഷ കമ്മീഷൻ.

ന്യൂനപക്ഷങ്ങൾക്ക് സാമൂഹികവും സാമ്പത്തികവും വിദ്യാഭ്യാസപരവും ഭാഷാപരവുമായുള്ള അവകാശങ്ങളും സംരക്ഷണ വ്യവസ്ഥകളും ആനുകൂല്യങ്ങളും നഷ്ടപ്പെടുന്നതിനെക്കുറിച്ചുള്ള പ്രത്യേക പരാതികളിന്മേൽ അന്വേഷണം നടത്തുകയും അത്തരം കാര്യങ്ങൾ ബന്ധപ്പെട്ട അധികാരസ്ഥാനങ്ങളുടെ ശ്രദ്ധയിൽ കൊണ്ടുവരികയും പരിഹാര നടപടികൾ നിർദ്ദേശിക്കുകയും അതു സംബന്ധിച്ച തുടർ നടപടികൾ നിരീക്ഷിക്കുകയും ചെയ്യുക എന്നത് കമ്മീഷന്റെ ചുമതലയിൽപ്പെട്ടതാണ്.

കമ്മീഷന്റെ ചുമതലകൾ നിർവ്വഹിക്കുമ്പോൾ ഒരു വ്യവഹാരം വിചാരണ ചെയ്യുന്ന സിവിൽ കോടതിക്കുള്ള എല്ലാ അധികാരങ്ങളും കമ്മീഷനുണ്ട്.

# ന്യൂനപക്ഷങ്ങൾക്കുള്ള ആനുകൂല്യങ്ങൾ

**ഫാ. പി.എ. ഫിലിപ്പ്**
(ഡയറക്ടർ,
സഭാ മാനവശാക്തീകരണ വിഭാഗം)

കമ്മീഷൻ നടത്തുന്ന അന്വേഷണത്തെ സംബന്ധിക്കുന്ന തെളിവെടുപ്പിന് വേണ്ടിയുള്ള ആവശ്യത്തിലേക്കായി സംസ്ഥാന സർക്കാരിന്റെ ഏതൊരു ഉദ്യോഗസ്ഥന്റെയോ അന്വേഷണ എജൻസിയുടെയോ സേവനം ഉപയോഗപ്പെടുത്താൻ കമ്മീഷന് അധികാരമുണ്ട്.

**കേന്ദ്ര ന്യൂനപക്ഷ മന്ത്രാലയം നേരിട്ട് ധനസഹായം അനുവദിക്കുന്ന പദ്ധതികൾ**

1. ന്യൂനപക്ഷ വനിതകൾക്ക് നേതൃപരിശീലനം (നയ്റോശ്നി)

2. ന്യൂനപക്ഷ വിഭാഗങ്ങൾക്ക് തൊഴിലധിഷ്ഠിത പരിശീലനം (സീക്കോ ഓർ കമാവോ)

3. വിദേശത്ത് പഠിക്കുന്ന ന്യൂനപക്ഷ വിദ്യാർത്ഥികൾക്ക് വിദ്യാഭ്യാസ ലോണുകൾക്ക് സബ്സിഡി (പഠോപർദേശ്).

4. സ്കൂൾ വിദ്യാഭ്യാസം പാതി വഴിയിൽ നിന്നു പോയ ന്യൂനപക്ഷ വിദ്യാർത്ഥികളെ കണ്ടെത്തി.

വിദ്യാഭ്യാസവും തൊഴിലും ഉറപ്പ് വരുത്തുന്ന പദ്ധതി (നയിമൻസിൽ).

5. പരമ്പരാഗത കലാകാരന്മാരുടെയും കരകൗശല പണിക്കാരുടെയും പരിശീലനത്തിനും നൈപുണ്യ വികസനത്തിനുമുള്ള പദ്ധതി. (ഉസ്താദ്).

6. ഇന്ത്യൻ സംസ്കാരത്തിന്റെ പശ്ചാത്തലത്തിൽ ന്യൂനപക്ഷ ജനവിഭാഗങ്ങളുടെ സാംസ്കാരിക-പൈതൃകം കാത്തുസംരക്ഷിക്കുന്നതിനുള്ള പദ്ധതി (ഹമാരി ധരോഹർ)

7. യു.പി.എസ്.സി, എസ്.സി, എസ്.പി.എസ്.സി മുതലായവ സംഘടിപ്പിക്കുന്ന മത്സരപരീക്ഷകളുടെ പ്രിലിമിനറി പാസ്സാകുന്ന ന്യൂനപക്ഷ വിദ്യാർത്ഥികൾക്ക് തുടർ പരിശീലനത്തിനുള്ള കേന്ദ്ര സർക്കാരിന്റെ ധനസഹായം (നയി ഉഡാൻ).

8. എം.ഫിൽ, പി.എച്ച്.ഡി-യിക്ക് പഠിക്കുന്ന ഗവേഷണ വിദ്യാർത്ഥികൾക്ക് അഞ്ചു വർഷം വരെ സമഗ്ര ഫെല്ലോഷിപ്പ് നൽകുന്ന പദ്ധതി. (മൗലാനാ ആസാദ് നാഷണൽ ഫെല്ലോഷിപ്പ്)

9. ന്യൂനപക്ഷ മത വിഭാഗക്കാർക്ക് മത്സര പരീക്ഷകൾക്കും തൊഴിൽ അധിഷ്ഠിത കോഴ്സുകൾക്കും സൗജന്യ കോച്ചിംഗ് പദ്ധതി. (ഫ്രീ കോച്ചിംങ് ആന്റ് അലൈഡ് സ്കീം).

**ന്യൂനപക്ഷ ക്ഷേമവുമായി ബന്ധപ്പെട്ട് വിവിധ വകുപ്പുകൾ മുഖേന നടപ്പിലാക്കി വരുന്ന സ്കോളർഷിപ്പുകൾ.**

1. പ്രിമെട്രിക് സ്കോളർഷിപ്പ് (പൊതു വിദ്യാഭ്യാസ വകുപ്പ്).

2. പോസ്റ്റ് മെട്രിക് സ്കോളർഷിപ്പ് (കോളേജ് വിദ്യാഭ്യാസ വകുപ്പ്).

3. മെറിറ്റ്-കം-മീൻസ് സ്കോളർഷിപ്പ് (സാങ്കേതിക വിദ്യാഭ്യാസ വകുപ്പ്)

സംസ്ഥാന ന്യൂനപക്ഷ ക്ഷേമവകുപ്പ് സംസ്ഥാന ഫണ്ട് വിനിയോഗിച്ച് നടപ്പിലാക്കുന്ന പദ്ധതികളെ സംബന്ധിച്ച വിശദവിവരം

**1) ഇമ്പിച്ചി ബാവ ഭവന പുനരുദ്ധാരണ പദ്ധതി**

ന്യൂനപക്ഷ മതവിഭാഗത്തിൽപ്പെടുന്ന വിധവകൾ /വിവാഹബന്ധം വേർപ്പെടുത്തിയവർ/ ഉപേക്ഷിക്കപ്പെട്ടവർ - എന്നീ വിഭാഗത്തിലെ സ്ത്രീ കൾക്ക് മാത്രമായി നടപ്പാക്കുന്നപദ്ധതി

ശരിയായ വാതിലുകൾ, ജനലുകൾ എന്നിവയില്ലാത്ത അപൂർണ്ണമായ വീടുകളിൽ അടച്ചുറപ്പില്ലാതെ താമസിക്കുന്ന വിധവകൾക്കാണ് ഭവന പുനരുദ്ധാരണ പദ്ധതി.

ബി.പി.എൽ കുടുംബം, അപേക്ഷകയ്ക്കോ അവരുടെ മക്കൾക്കോ ശാരീരിക മാനസിക വെല്ലുവിളി നേരിടുന്നവർ, പെൺകുട്ടികൾ മാത്രമുള്ള അപേക്ഷകതുടങ്ങിയവർക്ക് മുൻഗണന ലഭിക്കും.

50,000 രൂപ യാണ് ധനസഹായ തുക.

വീട് റിപ്പയർ ചെയ്യാനുള്ള അപേക്ഷയോടൊപ്പം വീടിന്റെ വിസ്തീർണ്ണം 1200 സ്ക്വയർ ഫീറ്റിൽ കുറവാണ് എന്ന് സാക്ഷ്യപ്പെടുത്തുന്ന വില്ലേജ് ഓഫീസറുടെ സാക്ഷ്യപത്രം ഹാജരാക്കണം.

(വിധവകൾ/വിവാഹബന്ധം വേർപ്പെടുത്തിയവർ/ ഉപേക്ഷിക്കപ്പെട്ടവർ എന്നീ വിഭാഗത്തിലെ മുൻപ് നൽകിയിരുന്ന ഇമ്പിച്ചി ബാവ ഭവനനിർമ്മാണ പദ്ധതി ലൈഫ് പദ്ധതിയുടെ വരവോടുകൂടി നടപ്പാക്കുന്നില്ല. എന്നാൽ 2017-18 സാമ്പത്തിക വർഷം വരെ അനുവദിച്ച വീടുകളുടെ പൂർത്തീകരണത്തിന് തുക അനുവദിക്കുന്നുണ്ട്)

**2) കരിയർ ഗൈഡൻസ് പരിശീലനം**

വിദ്യാർത്ഥികളുടെ അഭിരുചിക്കനുസരിച്ച് വിവിധ കോഴ്സുകൾ തെരഞ്ഞെടുക്കുന്നതിനും ഭാവിയിൽ ഉചിതമായ ഉപരിപഠന മേഖലകൾ കണ്ടെത്തുന്നതിനുമായി ജില്ലകൾ കേന്ദ്രീകരിച്ച് കരിയർഗൈഡൻസ് ക്ലാസ്സുകൾ.

ന്യൂനപക്ഷ വിഭാഗത്തിൽപ്പെടുന്ന എസ്.എസ്.എൽ.സി, പ്ലസ് ടു, വൊക്കേഷണൽ ഹയർസെക്കന്ററി തുടങ്ങിയ കോഴ്സുകൾക്ക് പഠിക്കുന്ന വിദ്യാർത്ഥികളാണ് ഈ പദ്ധതിയുടെ മുഖ്യഗുണഭോക്താക്കൾ.

ബി.പി.എൽ വിഭാഗത്തിലെ വിദ്യാർത്ഥികൾക്ക് മുൻഗണന നൽകിക്കൊ് 30% സീറ്റുകൾ പെൺകുട്ടികൾക്ക് സംവരണം ചെയ്തിരിക്കുന്നു.

സർക്കാർ/എയ്ഡഡ് സ്കൂളുകളിൽ ഹൈസ്കൂൾ -ഹയർ സെക്കന്ററി ക്ലാസുകളിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്ക് ക്യാമ്പിൽ പങ്കെടുക്കാം.

കഴിഞ്ഞ അദ്ധ്യയന വർഷത്തിലെ വാർഷിക പരീക്ഷയിൽ ചുരുങ്ങിയത് 60% മാർക്ക് വിദ്യാർത്ഥി നേടിയിരിക്കണം. ഹയർ സെക്കന്ററി വിദ്യാർത്ഥികൾക്ക് എസ്.എസ്.എൽ.സി പരീക്ഷയുടെ മാർക്ക് യോഗ്യതാമാനദണ്ഡമായി പരിഗണിക്കും.

ഒരു ക്യാമ്പിൽ പരമാവധി 100 വിദ്യാർത്ഥികൾക്കാണ് അവസരം. ഓരോ ജില്ലയിലും പരമാവധി 10 ക്യാമ്പുകൾ വരെ സംഘടിപ്പിക്കും. കരിയർ ഗൈഡൻസ്, വ്യക്തിത്വ വികസനം, നേതൃത്വ പാടവം തുടങ്ങിയ വിഷയങ്ങളി ൽ വിദഗ്ധരായ പരിശീലകർ ക്യാമ്പിൽ നേതൃത്വം നൽകും.

**3) പ്രീ മാരിറ്റൽ കൗൺസിലിംഗ്**

ന്യൂനപക്ഷ വിഭാഗത്തിലെ വിവാഹ ജീവിതത്തിലേയ്ക്ക് പ്രവേശിക്കുന്ന യുവതീ യുവാക്കൾക്ക് പ്രത്യേക കൗൺസിലിംഗ്.

വിവാഹ ജീവിതത്തിന്റെ സാമൂഹിക പ്രാധാന്യം സന്തുഷ്ട കുടുംബ മാതൃക, കോൺഫ്ളിക്ട് മാനേജ്മെന്റ്, പേരന്റിംഗ്, ബജറ്റിംഗ്, നിയമവശങ്ങൾ, ലൈംഗിക ആരോഗ്യവിഷയങ്ങൾ എന്നിവ സംബന്ധിച്ച പഠനം. വകുപ്പിന് കീഴിലുള്ള പരിശീലന കേന്ദ്രങ്ങൾ മുഖേനയും മഹല്ല് ജമാത്തുകൾ വഴിയും, എൻ.ജി. ഒ.എസ് വഴിയും കൗൺസിലിംഗ് നടത്തുന്നു.

**4) ജോസഫ് മുണ്ടശ്ശേരി സ്കോളർഷിപ്പ്** (ന്യൂനപക്ഷ വിഭാഗത്തിലെ സമർത്ഥരായ വിദ്യാർത്ഥികൾക്കുള്ള സ്കോളർഷിപ്പ് അവാർഡ്)

എസ്.എസ്.എൽ.സി/പ്ലസ്ടു/വി.എച്ച്.എസ്.ഇ തുടങ്ങിയവക്ക് എല്ലാ വിഷയങ്ങൾക്കും എ+ ഗ്രേഡ്/ 90% മാർക്ക് നേടിയവർക്കും ബിരുദത്തിന് 80%-മാർക്ക് നേടിയവർക്കും ബിരുദാനന്തര ബിരുദത്തിന് 75%-മാർക്ക് നേടിയവർക്കും നൽകുന്ന സ്കോളർഷിപ്പ് അവാർഡ്

എസ്.എസ്.എൽ.സി/പ്ലസ്ടു/വി.എച്ച്.എസ്.ഇ വിദ്യാർത്ഥികൾക്ക് 10,000/- രൂപയും, ബിരുദംബിരുദാനന്തര വിദ്യാർത്ഥികൾക്ക് 15,000/ രൂപയുമാണ് സ്കോളർഷിപ്പ് അവാർഡ്

ബി.പി.എൽ വിദ്യാർത്ഥികൾക്ക് മുൻഗണന. വിദ്യാർത്ഥികളെ തെരഞ്ഞെടുക്കുന്നത് മെറിറ്റിന്റെയും താഴ്ന്ന വരുമാനപരിധിയുടെയും അടിസ്ഥാനത്തിലായിരിക്കും.

ന്യൂനപക്ഷ വിഭാഗത്തിൽപ്പെടുന്ന ബി.പി.എൽ വിദ്യാർത്ഥികളുടെ അഭാവത്തിൽ 8 ലക്ഷം രൂപ വരുമാന പരിധിയിലുള്ള ന്യൂനപക്ഷ വിഭാഗത്തിൽപ്പെടുന്ന മറ്റ് വിദ്യാർത്ഥികൾക്കും ഈ ആനുകൂല്യം ലഭിക്കും.

www.minoritywelfare.kerala.gov.in എന്ന വകുപ്പിന്റെ വെബ്സൈറ്റിലൂടെ ഓൺലൈൻ മുഖേനയാണ് അപേക്ഷ സമർപ്പിക്കേണ്ടത്.

**5) സി.എച്ച്. മുഹമ്മദ് കോയ സ്കോളർഷിപ്പ്**

സംസ്ഥാനത്തെ ഉന്നത വിദ്യാഭ്യാസ മേഖലകളി ൽ പിന്നാക്കം നിൽക്കുന്ന ന്യൂനപക്ഷവിഭാഗങ്ങളിലെ പെൺകുട്ടികൾക്ക് വിദ്യാഭ്യാസപരമായ പുരോഗതി ലക്ഷ്യം വച്ച് സംസ്ഥാന സർക്കാർ നടപ്പാക്കി വരുന്ന പദ്ധതിയാണിത്.

ബിരുദത്തിന് പഠിക്കുന്ന 3000 വിദ്യാർത്ഥിനികൾക്ക് 5000/ രൂപ വീതവും, ബിരുദാനന്തര ബിരുദത്തിന് പഠിക്കുന്ന 1000 വിദ്യാർത്ഥിനികൾക്ക് 6000/ രൂപ വീതവും പ്രൊഫഷണൽ കോഴ്സിന് പഠിക്കുന്ന 1000 വിദ്യാർത്ഥിനികൾക്ക് 7000/ രൂപ വീതവും ഹോസ്റ്റൽ സ്റ്റൈപ്പന്റ് 2000 പേർക്ക് 13000 രൂപ വീതവും പ്രതിവർഷം നൽകുന്നു.

www.minoritywelfare.kerala.gov.in എന്ന വകുപ്പിന്റെ വെബ്സൈറ്റിലൂടെ ഓൺലൈൻ മുഖേനയാണ് അപേക്ഷ സമർപ്പിക്കേണ്ടത്.

**6) സ്വകാര്യ ഐ.റ്റി.ഐ-കളിൽ വിവിധ കോഴ്സുകൾക്ക് പഠിക്കുന്നവർക്കുള്ള ഫീ-റീഇംബേഴ്സ്മെന്റ് സ്കീം.**

സർക്കാർ അംഗീകൃത സ്വകാര്യ ഐ.റ്റി.ഐ-കളിൽ പഠിക്കുന്ന ന്യൂനപക്ഷ വിദ്യാർത്ഥികൾക്ക് അടച്ച ഫീസ് തിരിച്ചുനൽകുന്ന പദ്ധതി

പ്രതിവർഷം 10,000/- എന്ന തോതിൽ സാമ്പത്തിക സഹായം നൽകുന്ന പദ്ധതി.

ബി.പി.എൽ വിദ്യാർത്ഥികളുടെ അഭാവത്തിൽ 8 ലക്ഷം രൂപ വരുമാന പരിധിയിലുള്ള മറ്റ് വിദ്യാർത്ഥികൾക്കും ഈ ആനുകൂല്യം ലഭിക്കും

ഇവയിൽ 10% പെൺകുട്ടികൾക്കായി സംവരണം ചെയ്തിരിക്കുന്നു.

വിദ്യാർത്ഥികളെ തെരഞ്ഞെടുക്കുന്നത് മെറി റ്റിന്റെയും താഴ്ന്ന വരുമാനപരിധിയുടെയും അടിസ്ഥാനത്തിലായി രിക്കും.

www.minoritywelfare.kerala.gov.in എന്ന വകുപ്പിന്റെ വെബ്സൈറ്റിലൂടെ ഓൺലൈൻ മുഖേനയാണ് അപേക്ഷ സമർപ്പിക്കേണ്ടത്.

**7) ചാർട്ടേർഡ് അക്കൗണ്ടൻസി / കോസ്റ്റ് വർക്ക് അക്കൗണ്ടൻസി/ കമ്പനി സെക്രട്ടറിഷിപ്പ്**

എന്നീ കോഴ്സുകൾക്ക് പഠിക്കുന്നവർക്കുള്ള സ്കോളർഷിപ്പ്.

സി.എ/ഐ.സി.ഡബ്ല്യു എ/ സി.എസ് കോഴ്സുകൾക്ക് പഠിക്കുന്ന ന്യൂനപക്ഷ വിഭാഗത്തിൽപ്പെട്ട വിദ്യാർത്ഥികൾക്ക് സ്കോളർഷിപ്പ് നൽകുന്നതിനുള്ള പദ്ധതി. 60% മാർക്കോടെ +2 പാസ്സായവരായിരിക്കണം അപേക്ഷകർ.




ഫൗണ്ടേഷൻ/ കോമൺ പ്രൊഫിഷൻസി ടെസ്റ്റിന് പഠിക്കുന്നവർക്കും ഇന്റർ മീഡിയേറ്റ്/എക്സിക്യൂട്ടീവ് ഫൈനൽ/പ്രൊഫഷണൽ കോഴ്സുകൾക്ക് പഠിക്കുന്ന വിദ്യാർത്ഥികൾക്കും 15,000/രൂപ വീതവുമാണ് സ്കോളർഷിപ്പ്

30% സീറ്റ് പെൺകുട്ടികൾക്കായി സംവരണം ചെയ്തിരിക്കുന്നു.

വിദ്യാർത്ഥികളെ തെരഞ്ഞെടുക്കുന്നത് മെറിറ്റിന്റെയും താഴ്ന്നവരുമാന പരിധിയുടെയും അടിസ്ഥാനത്തിലായിരിക്കും.

ബി.പി.എൽ.വിഭാഗത്തിൽപ്പെടുന്ന അപേക്ഷകരുടെ അഭാവത്തിൽ മാത്രം 8 ലക്ഷം രൂപ വരുമാന പരിധിയിൽപ്പെടുന്നവരെയും പരിഗണിക്കും.

www.minoritywelfare kerala.gov in എന്ന വകുപ്പിന്റെ വെബ്സൈറ്റിലൂടെ ഓൺലൈൻ മുഖേനയാണ് അപേക്ഷ സമർപ്പിക്കേണ്ടത്.




**8) അഖിലേന്ത്യാ സിവിൽ സർവ്വീസ് പരീക്ഷയ്ക്ക് തയ്യാറെടുക്കുന്ന വിദ്യാർത്ഥികൾക്ക്**

കോഴ്സ് ഫീസ് / ഹോസ്റ്റൽഫീസ് റീഇംബേഴ്സ് ചെയ്യുന്നപദ്ധതി

സിവിൽ സർവ്വീസ് പരീക്ഷക്ക് തയ്യാറെടുക്കുന്ന ന്യൂനപക്ഷ മതവിഭാഗങ്ങളിലെ ഉദ്യോഗാർത്ഥികൾക്ക് കോഴ്സ് ഫീ/ ഹോസ്റ്റൽ ഫീസ് റീഇംബേഴ്സ്മെന്റ് പദ്ധതി.

കേരള സിവിൽ സർവ്വീസ് അക്കാദമി, ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് കരിയർ റിസർച്ച് സ്റ്റഡീസ്-പൊന്നാനി. യൂണിവേഴ്സിറ്റികൾ നടത്തുന്ന പരിശീലന കേന്ദ്രങ്ങൾ തുടങ്ങിയ സ്ഥാപനങ്ങളിലെ പഠിതാക്കൾക്ക് അപേക്ഷിക്കാം.

(ഐ.സി.ആർ.എസ് പൊന്നാനി സെന്ററിലെ സീറ്റുകൾ മൈനോറിറ്റി വിഭാഗത്തിന് റിസർവ്വ് ചെയ്തിട്ടുണ്ട്)

വിദ്യാർത്ഥികളെ തെരഞ്ഞെടുക്കുന്നത് വരുമാന പരിധിയുടെ അടിസ്ഥാനത്തിലായിരിക്കും. ബി.പി .എൽ വിഭാഗത്തിന്റെ അഭാവത്തിൽ വാർഷിക വരുമാനം 8 ലക്ഷത്തിൽ താഴെയുള്ള വരെ പരിഗണിക്കുന്നതാണ്

ഒരു ഉദ്യോഗാർത്ഥിക്ക് കോഴ്സ് ഫീ ഇനത്തിൽ 20,000/ രൂപയും, ഹോസ്റ്റൽ ഫീ ഇനത്തിൽ 10,000/രൂപയും പരമാവധി നൽകും.

ഒരു സാമ്പത്തിക വർഷം 200 ഉദ്യോഗാർത്ഥികൾക്ക് ഇതിന്റെ പ്രയോജനം ലഭ്യമാകും.

www.minoritywelfare.kerala.gov.in എന്ന വകുപ്പിന്റെ വെബ്സൈറ്റിലൂടെ ഓൺലൈൻ മുഖേനയാണ് അപേക്ഷ സമർപ്പിക്കേണ്ടത്.

**9) ഉറുദു ഒന്നാം ഭാഷയായി പഠിച്ച് എല്ലാ വിഷയങ്ങ ൾക്കും എ പ്ലസ് ഗ്രേഡ് നേടിയ എസ്.എസ്.എൽ.സി & ഹയർ സെക്കന്ററി വിദ്യാർത്ഥികൾക്ക് ക്യാഷ് അവാർഡ് (പർവാസ്)**

ഉറുദു ഐച്ഛികഭാഷയായെടുത്ത് എല്ലാ വിഷയങ്ങൾക്കും എ പ്ലസ് ഗ്രേഡ് നേടിയ എസ്.എസ്.എൽ.സി & ഹയർ സെക്കന്ററി വിദ്യാർത്ഥികൾക്ക് ക്യാഷ് അവാർഡ് നൽകുന്ന പദ്ധതിയാണിത്

ഒരു വിദ്യാർത്ഥിക്ക് 1000/ രൂപാ നിരക്കിൽ ക്യാഷ് അവാർഡ് നൽകുന്നു.

**10) ഡോ. എ.പി.ജെ അബ്ദുൽ കലാം സ്കോളർഷിപ്പ്**

സർക്കാർ എയ്ഡഡ് പോളി ടെക്നിക്, സർക്കാർ അംഗീകൃത സ്വാശ്രയ പോളിടെക്നിക്കുകളിലെ ത്രിവത്സര ഡിപ്ലോമ കോഴ്സിനുപഠിക്കുന്നവർക്ക് പ്രതിവർഷം 6000 രൂപ സ്കോളർഷിപ്പ് നൽകുന്ന പദ്ധതി. പ്രതിവർഷം 1000 വിദ്യാർത്ഥികൾക്ക് പ്രയോജനം. ഇവയിൽ 30% പെൺകുട്ടികൾക്കായി സംവരണം ചെയ്തിരിക്കുന്നു.

**11) മദർ തെരേസ സ്കോളർഷിപ്പ്.**

നേഴ്സിംഗ് ഡിപ്ലോമ/ പാരാമെഡിക്കൽ കോഴ്സുകൾക്ക് പഠിക്കുന്ന ന്യൂനപക്ഷ വിദ്യാർത്ഥികൾക്ക് നൽകുന്ന പദ്ധതി.

അപേക്ഷകർ യോഗ്യതാ പരീക്ഷ യിൽ 50%-ത്തിൽ കുറയാത്ത മാർക്ക് നേടിയവരും കുടുംബ വാർഷിക വരുമാനം 8 ലക്ഷം രൂപയിൽ താഴെയുള്ളവരും ആയിരിക്കണം.

വിദ്യാർത്ഥികൾക്ക് പ്രതിവർഷം 15,000/ രൂപ സ്കോളർഷിപ്പ് നൽകുന്നതാണ് ഈ പദ്ധതി. ഇവയിൽ 50% പെൺകുട്ടികൾക്കായി സംവരണം ചെയ്തിരിക്കുന്നു.

**12) ന്യൂനപക്ഷ കേന്ദ്രീകൃത പ്രദേശങ്ങളിലെ കുടിവെള്ള വിതരണ പദ്ധതി.**

ന്യൂനപക്ഷ കേന്ദ്രീകൃത പ്രദേശങ്ങളിലെ കുടിവെള്ള ദൗർല്ലഭ്യം പരിഹരിക്കുന്നതിന് സംസ്ഥാന ഫണ്ട് ഉപയോഗിച്ച് നടപ്പിലാക്കുന്ന പദ്ധതി.

കേരള വാട്ടർ അതോറിറ്റി മുഖേനയുള്ള പ്രൊപ്പോസലുകൾ/ എസ്റ്റിമേറ്റുകൾ വാട്ടർ അതോറിറ്റി എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ അംഗീകാരത്തോടു കൂടി അസ്സൽ പ്രൊപ്പോസലുകൾ വകുപ്പിന് നേരിട്ട് സമർപ്പിക്കാവുന്നതാണ്.

സംസ്ഥാനത്ത് അതത് ജില്ലകളിലെ തദ്ദേശ സ്വയം ഭരണ സ്ഥാപനങ്ങൾ/ബന്ധപ്പെട്ട ജില്ലകളിലെ പഞ്ചായത്ത്/ മുൻസിപ്പാലിറ്റി/സന്നദ്ധ സംഘടനകൾ മുഖേന അപേക്ഷ സമർപ്പിക്കാവുന്നതാണ്.

തെരഞ്ഞെടുക്കപ്പെടുന്ന പ്രദേശങ്ങളിലെ പദ്ധതി പൂർത്തീകരിച്ചാൽ വരുംകാലങ്ങളിലെ മേൽനോട്ടം ബന്ധപ്പെട്ട പഞ്ചായത്ത് /മുനിസിപ്പാലിറ്റി/ കോർപ്പറേഷൻ നടത്തുമെന്ന സാക്ഷ്യപത്രം പ്രോപ്പോസലിനോടൊപ്പം സമർപ്പിക്കേണ്ടതാണ്.

ന്യൂനപക്ഷ കേന്ദ്രീകൃത പ്രദേശമാണെന്ന ബന്ധപ്പെട്ട തദ്ദേശ സ്വയം ഭരണ സ്ഥാപനത്തിന്റെ സാക്ഷ്യപത്രം അപേക്ഷയോടൊപ്പം സമർപ്പിക്കണം.

**13) ന്യൂനപക്ഷ യുവജനതയ്ക്കായുള്ള സൗജന്യ പരിശീലന കേന്ദ്രങ്ങളും ഉപകേന്ദ്രങ്ങളും.**

കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ, യൂണിയൻ പബ്ലിക് സർവ്വീസ് കമ്മീഷൻ, ബാങ്കിംഗ് സർവ്വീസ് പരീക്ഷകൾ, റെയിൽവേ റിക്രൂട്ട്മെന്റ്




ബോർഡ് തുടങ്ങിയ ഏജൻസികൾ നടത്തുന്ന മത്സര പരീക്ഷകൾ, വിവിധ കോഴ്സുകൾക്കായുള്ള എൻട്രൻസ് പരീക്ഷകൾ എന്നിവക്കായുള്ള സൗജന്യ പരിശീലനമാണ് ഈ കേന്ദ്രങ്ങൾ വഴി മുഖ്യമായും നൽകി വരുന്നത് തെരഞ്ഞെടുക്കപ്പെടുന്ന ഉദ്യോഗാർത്ഥിക്ക് പരമാവധി 6 മാസം വരെ പരിശീലനം നൽകുന്നു. ജനുവരി മുതൽ ജൂൺ വരെയും ജൂലൈ മുതൽ ഡിസംബർ വരെയു മാണ് കോഴ്സ് കാലാവധി

**14 ജില്ലകളിലായി 24 പരിശീലന കേന്ദ്രങ്ങളും, 32 ഉപകേന്ദ്രങ്ങളും സംസ്ഥാനത്ത് നിലവിൽപ്രവർത്തിച്ചു വരുന്നു.**

നിലവിലെ കോഴ്സുകൾക്ക് പുറമെ, കേന്ദ്ര-സം സ്ഥാന സർക്കാർ ഏജൻസികൾ പുറപ്പെടുവിക്കുന്ന വിജ്ഞാപന പ്രകാരം ജോലിക്ക് അപേക്ഷിച്ചിട്ടുള്ള 30 മുതൽ 40 വരെയുള്ള ഉദ്യോഗാർത്ഥികൾ പരിശീലനം ആവശ്യപ്പെടുന്ന പക്ഷം നിശ്ചിതകാല ദൈർഘ്യത്തിലേക്ക് ക്ലാസ്സുകൾ നൽകുന്നു.

**14) യു.ജി.സി/സി.എസ്.ഐ.ആർ - നെറ്റ് കോച്ചിംഗ് (2021 -22)**

ഇന്ത്യൻ യൂണിവേഴ്സിറ്റികളിലും/കോളേജുകളിലും അസിസ്റ്റന്റ് പ്രൊഫസർ/ജൂനിയർ റിസർച്ച് ഫെല്ലോഷിപ്പ്-ന് തയ്യാറെടുക്കുന്ന ന്യൂനപക്ഷ വിദ്യാർത്ഥികൾക്ക് പരിശീലനം നൽകുന്ന പദ്ധതിയാണിത്. യൂണിവേഴ്സിറ്റി ഗ്രാന്റ് കമ്മീഷനുവേണ്ടി എൻ.റ്റി.എ (നാഷണൽ ടെസ്റ്റിംഗ് ഏജൻസി) മുഖേന യോഗ്യത പരീക്ഷ നടത്തുന്നു. 1500 വിദ്യാർത്ഥികൾക്ക് പദ്ധതിയുടെ പ്രയോജനം ലഭിക്കും. ഉന്നത വിദ്യാഭ്യാസ മേഖലയിൽ ന്യൂനപക്ഷ വിഭാഗങ്ങളുടെ തൊഴിൽ യോഗ്യതയും പ്രാതിനിധ്യവും വർദ്ധിപ്പിക്കുന്ന പദ്ധതി. ടി പദ്ധതി ആനുകൂല്യം 30% പെൺകുട്ടികൾക്ക് മാത്രമായി സംവരണം ചെയ്തിട്ടുണ്ട്.

**15) എൻ.റ്റി.എസ് കോച്ചിംഗ്( 2021-22)**

ദേശീയതലത്തിൽ നൽകിവരുന്ന സ്കോളർഷിപ്പുകളിൽ ന്യൂനപക്ഷ വിഭാഗങ്ങളുടെ പ്രാതിനിധ്യം ഉറപ്പുവരുത്തുന്നതിന് പരിശീലനം നൽകുന്ന പദ്ധതി. രണ്ട് ഘട്ടങ്ങളിലായി നടക്കുന്ന പരീക്ഷ യിൽ ഒന്നാം ഘട്ടം സംസ്ഥാന/യൂണിയൻ ടെറിട്ടറീസ്-ഉം രണ്ടാം ഘട്ടം എൻ.സി.ആർ.റ്റി.മുഖേനയും നടക്കുന്നു. ഒന്നാം ഘട്ടം പരീക്ഷ പാസാകുന്ന വിദ്യാത്ഥികൾക്ക് മാത്രമാണ് രണ്ടാം ഘട്ട പരീക്ഷയ്ക്ക് യോഗ്യത ലഭിക്കുന്നത്. പ്രസ്തുത പരീക്ഷയിൽ യോഗ്യത നേടുന്നതോടൊപ്പം ദേശീയതലത്തിൽ വിദ്യാർത്ഥികൾക്ക് തങ്ങളുടെ അഭിരുചിക്കനുസരിച്ച് കോഴ്സുകൾ തെരഞ്ഞെടുക്കുവാനും സ്കോളർഷിപ്പ് കരസ്ഥമാക്കുവാനും കഴിയും.

ആരംഭഘട്ടത്തിൽ 1000 വിദ്യാർത്ഥികൾക്ക് ടി പദ്ധതിയുടെ പ്രയോജനം ലഭിക്കും. ടി പദ്ധതി ആനുകൂല്യം 30% പെൺകുട്ടി കൾക്ക് മാത്രമായി സംവരണം ചെയ്തിട്ടുണ്ട്.

**16) സ്റ്റഡിയിംഗ് എബ്രോഡ്(2021 -22)**

1. തെരഞ്ഞെടുക്കപ്പെട്ട വിദേശ സർവ്വകലാശാലകളിൽ മെഡിക്കൽ/ എഞ്ചിനീയറിംഗ് / പ്യുവർസയൻസ്/ അഗ്രികൾച്ചർ/ മാനേജ്മെന്റ് / നിയമം / സോഷ്യൽ സയൻസ് / ഹ്യുമാനിറ്റീസ് / ഭാഷകൾ /മറ്റ് കോഴ്സുകൾ പഠിക്കുന്നതിന് ന്യൂനപക്ഷ വിഭാഗത്തിന് അവസരം നൽകുന്ന പദ്ധതിയാണിത്

2. ബിരുദതലത്തിൽ ഫസ്റ്റ് ക്ലാസോ 60% മാർക്കോ നേടുന്ന വിദ്യാർത്ഥികൾക്കാണ് സ്കോളർഷിപ്പിന് അപേക്ഷിക്കുവാൻ അർഹത.

3. അപേക്ഷിക്കുന്നതിനുള്ള പ്രായപരിധി പരമാവധി 40 വയസ്സ് വരെ ആണ്.

4. ബി.പി.എൽ വിദ്യാർത്ഥികളുടെ അഭാവത്തിൽ വാർഷിക വരുമാനം 8 ലക്ഷം രൂപവരെയുള്ളവർക്കും അപേക്ഷിക്കാം

5. സ്കോളർഷിപ്പ് തുക പരമാവധി 10 ലക്ഷം.

**17) ന്യൂനപക്ഷ സർട്ടിഫിക്കറ്റ്**

1992-ലെ നാഷണൽ കമ്മീഷൻ ഫോർ മൈനോറിറ്റീസ് ആക്ട് പ്രകാരം ന്യൂനപക്ഷ സമുദായമായി അംഗീകരിക്കപ്പെട്ടിട്ടുള്ള മുസ്ലീം, ക്രിസ്ത്യൻ, സിഖ്, ബുദ്ധ, പാഴ്സി, ജൈനർ വിഭാഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്ക് കേന്ദ്ര വിദ്യാഭ്യാസ സ്ഥാപനങ്ങൾ / കേന്ദ്ര പൊതു മേഖല/ ധനകാര്യ സ്ഥാപനങ്ങൾ തുടങ്ങിയവയിൽ പഠനത്തിനും ജോലിക്കുമായി സമീപിക്കുമ്പോൾ ഹാജരാക്കേണ്ടിയിരുന്ന ന്യൂനപക്ഷ സർട്ടിഫിക്കറ്റ് സർക്കാരിന്റെ ഇ-ഡിസ്ട്രിക്റ്റ് പദ്ധതിയുടെ ഭാഗമായി 24-ാംമത്തെ സർട്ടിഫിക്കറ്റായി ഉൾപ്പെടുത്തിയിട്ടുണ്ട്. അക്ഷയ സെന്റർ മുഖേന സർട്ടിഫിക്കറ്റിന് അപേ ക്ഷിക്കാവുന്നതാണ്.

ന്യൂനപക്ഷ വിഭാഗങ്ങൾക്കായി കേന്ദ്ര - സംസ്ഥാന സർക്കാരുകൾ നിരവധിപദ്ധതികൾ നടപ്പിലാക്കിയിട്ടുണ്ട്. ന്യൂനപക്ഷമായി അംഗീകരിക്കപ്പെട്ടിട്ടുള്ള വിഭാഗങ്ങളിലെ അംഗങ്ങൾക്ക് ഉദ്യോഗത്തിനും വിദ്യാഭ്യാസത്തിനുമായി ന്യൂനപക്ഷ സർട്ടിഫിക്കറ്റ് ആവശ്യമാണ്.ന്യൂനപക്ഷ സാക്ഷ്യപത്രത്തിന് അക്ഷയസെന്റർ മുഖേന അപേക്ഷ സമർപ്പിക്കാം. റവന്യൂ വകുപ്പിന്റെ ഇ - ഡിസ്ട്രിക്ട് പദ്ധതിയിലും ഇത് ഉൾപ്പെടുത്തിയിരിക്കുന്നതിനാൽ സാക്ഷ്യപത്രം ഓൺലൈനായി ലഭിക്കും.

കേന്ദ്ര ന്യൂനപക്ഷ മന്ത്രാലയവും വിവിധ പദ്ധതികൾ നടപ്പിലാക്കുന്നുണ്ട്. അവയിൽ പലതും സംസ്ഥാന ന്യൂനപക്ഷ കമ്മീഷനുമായി ചേർന്ന് പ്രാവർത്തികമാക്കുന്നു. കേന്ദ്ര ന്യൂനപക്ഷ മന്ത്രാലയത്തിന്റെ സാമ്പത്തിക സഹായത്തോടെ മൾട്ടി സെക്ടറൽ ഡവലപ്മെന്റ് പ്രോഗ്രാം പ്രധാൻമന്ത്രി ജൻ വികാസ് കാര്യക്രം എന്നിവ നടപ്പിൽവരുത്തുന്നു.

**ന്യൂനപക്ഷ വികസന ധനകാര്യ കോർപറേഷൻ**

കേരള ന്യൂനപക്ഷ ക്ഷേമ വകുപ്പുമായി ബന്ധപ്പെട്ട് പ്രവർത്തിക്കുന്ന സ്ഥാപനമാണ് സംസ്ഥാന ന്യൂനപക്ഷ വികസന ധനകാര്യ കോർപറേഷൻ ഈ കോർപറേഷൻ ദേശീയ ന്യൂനപക്ഷ വികസന ധനകാര്യ കോർപറേഷന്റെ ഫണ്ട് ഉപയോഗിച്ച് വിവിധ വായ്പാ പദ്ധതികൾ നടപ്പാക്കിവരുന്നുണ്ട്.

ആറുശതമാനം നിരക്കിൽ 56 വയസ്സിൽ താഴെയുള്ളവർക്ക് അഞ്ചുവർഷ കാലാവധിയിൽ 20 ലക്ഷം രൂപ വരെ വായ്പ നൽകുന്നു.

ആറുശതമാനം നിരക്കിൽ സ്ത്രീകൾക്കും എട്ടുശതമാനം നിരക്കിൽ പുരുഷൻമാർക്കും അഞ്ചുവർഷ കാലാവധിയിൽ 30 ലക്ഷം രൂപവരെ വായ്പ നൽകുന്നു. പ്രായപരിധി 56 അഞ്ചുവർഷ കാലാവധിയിൽ

16 – 32 പ്രായപരിധിയിൽ ഉൾപ്പെട്ട വർക്ക് മൂന്നുശതമാനം പലിശ നിരക്കിൽ ഇന്ത്യയിൽ 20 ലക്ഷവും വിദേശത്ത് പോയി പഠിക്കുന്നതിന് 30 ലക്ഷവും വിദ്യാഭ്യാസ വായ്പയായി നൽകുന്നു

**വായ്പാ പദ്ധതികൾ**

സ്വയം തൊഴിൽ വായ്പ എട്ടു ശതമാനം പലിശനിരക്ക്. കാലാവധി ഏഴുവർഷം പ്രായപരിധി 58. കുടുംബ വാർഷിക വരുമാനം 15 ലക്ഷത്തിൽ താഴെ വായ്പാ തുക 20 ലക്ഷം വരെ

ബിസിനസ് വിപുലീകരണ വായ്പ എട്ടുശതമാനം പലിശനിരക്ക് കാലാവധി അഞ്ചുവർഷം. പ്രായപരിധി 56. കുടുംബ വാർഷിക വരുമാനം 15 ലക്ഷത്തിൽ താഴെ വായ്പ തുക അഞ്ചു ലക്ഷം വരെ.

പ്രവാസി സ്വയം തൊഴിൽ വായ്പ അഞ്ചു ശതമാനം പലിശനിരക്ക് പ്രായപരിധി 58 കുടുംബ വാർഷിക വരുമാനം ആറുലക്ഷത്തിൽ താഴെ കാലാവധി ഏഴുവർഷം വായ്പ തുക 30 ലക്ഷം വരെ.

വിദ്യാഭ്യാസ വായ്പ. പലിശനിരക്ക് ഏഴുശതമാനം പരമാവധി തുക 15 ലക്ഷം കാലാവധി അഞ്ചു വർഷം വരുമാന പരിധി ഇല്ല.

വീസ വായ്പ പലിശനിരക്ക് അഞ്ച് ശതമാനം പരമാവധി മൂന്നു ലക്ഷം. കാലാവധി ഏഴുവർഷം കുടുംബ വാർഷിക വരുമാനം ആറു ലക്ഷത്തിൽ താഴെ, പ്രായപരിധി 58.

ഭവനവായ്പ പലിശനിരക്ക് ആറു ശതമാനം കാലാവധി ഏഴുവർഷം പരമാവധി ആറു ലക്ഷം. കുടുംബ വാർഷിക വരുമാനം ആറു ലക്ഷത്തിൽ താഴെ, പ്രായപരിധി 58.

ന്യൂനപക്ഷ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കുള്ള വായ്പ : പലിശ ഒമ്പതു ശതമാനം കാലാവധി ഏഴുവർഷം പരമാവധി 10 ലക്ഷം മൂന്നു വർഷമെങ്കിലും മൈനോറിറ്റി തലത്തിൽ പ്രവർത്തിക്കുന്ന സ്ഥാപനമായിരിക്കണം.

കൂടാതെ സുമിത്രം വായ്പാ പദ്ധതിയിൽ ഉൾപ്പെടുത്തി അഞ്ചു ലക്ഷം വരെ ആറു ശതമാനം പലിശ നിരക്കിൽ ചികിൽസാ വായ്പയും അനുവദിച്ചുവരുന്നു. രണ്ടിനും കുടുംബ വാർഷിക വരുമാനം ആറു ലക്ഷത്തിൽ താഴെയായിരിക്കണം.

വായ്പകൾ ലഭിക്കുന്നതിനുള്ള നിശ്ചിത സമയ പരിധി 30 മുതൽ 90 ദിവസം വരെയാണ്. ഓരോ സാമ്പത്തിക വർഷത്തിലും പദ്ധതികളിൽ മാറ്റം വരാവുന്നതിനാൽ ചില പദ്ധതികൾ ചില വർഷങ്ങളിൽ ഉണ്ടാവണമെന്നില്ല. കോർപറേഷൻ നൽകുന്ന വായ്പകളുടെ എണ്ണത്തിലും വ്യത്യാസം വരാം.

# സത്യാധിഷ്ഠിത സമാധാനം സ്ഥാപിതമാകണം




**മുളന്തുരുത്തി:** സത്യത്തിൽ അധിഷ്ഠിതമായ സമാധാനമാണു മലങ്കര സഭ ആഗ്രഹിക്കുന്നതെന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ.

സമാധാനത്തിന് ആരും എതിരല്ല. എന്നാൽ ഏതെങ്കിലും രീതിയിൽ സമാധാനം ഉണ്ടാക്കുക എന്നത് ഉൾക്കൊള്ളാനാവില്ല. മാർത്തോമൻ പള്ളിയിൽ കാതോലിക്കാ ദിനാഘോഷം ഉദ്ഘാടനവും ക്രൈസ്തവ യുവജന പ്രസ്ഥാനം നവതി ആഘോഷ പ്രഖ്യാപനവും നിർവ്വഹിക്കുകയായിരുന്നു ബാവാ. ഒ.സി.വൈ.എം. പ്രസിഡന്റ് ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ അധ്യക്ഷത വഹിച്ചു. സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, ഒ.സി.വൈ.എം. വൈസ് പ്രസിഡന്റ് ഫാ. ഷിജി കോശി, ജനറൽ സെക്രട്ടറി ഫാ. വിജു ഏലിയാസ്, മാർത്തോമ്മൻ പള്ളി വികാരി ഫാ. ജെയിംസ് വർഗീസ്, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പേൾ കണ്ണേത്ത് എന്നിവർ പ്രസംഗിച്ചു. സമ്മേളനത്തിനു ശേഷം കാതോലിക്കാദിന വിശ്വാസ പ്രഖ്യാപന ഘോഷയാത്രയും നടത്തി.



പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിൽ ഭാഗ്യസ്മരണാർഹനായ പൗലോസ് ദ്വിതീയൻ ബാവായുടെ സ്മരണാർത്ഥം നിർമ്മിച്ച പുതിയ ബ്ലോക്കിന്റെ ഉത്ഘാടനം ഗോവ ഗവർണ്ണർ H.E. പി എസ് ശ്രീധരൻ പിള്ള നിർവ്വഹിച്ചു. പരിശുദ്ധ കാതോലിക്ക ബാവ തിരുമേനി,അഭിവന്ദ്യ കുര്യാക്കോസ് മാർ ക്ലീമിസ് തിരുമേനി, ശ്രീ.ആന്റോ ആന്റണി എം.പി., പ്രിൻസിപ്പൽ ഡോ. ഫിലിപ്പോസ് ഉമ്മൻ, അഡ്വ. ബിജു ഉമ്മൻ തുടങ്ങിയവർ പങ്കെടുത്തു.

# വചനാമൃതം



ഫാ. ജോൺ ടി. വർഗ്ഗീസ് കുളക്കട

**ഏപ്രിൽ 16 ഞായർ**

**ഉയിർപ്പിനുശേഷം ഒന്നാം ഞായർ**

വി. ലൂക്കോസ് 13:10-17

എട്ടു ദിവസങ്ങൾക്കിപ്പുറവും അപ്പുറവും സംഭവിക്കുന്ന രണ്ടു മനോഹര സംഭവങ്ങളുടെ വിവരണം കൊണ്ട് ശ്രദ്ധേയമായ വേദഭാഗമാണിത്. സവിശേഷമായ ചില അടരുകൾ കൊണ്ട് നമ്മുടെ വിശ്വാസജീവിതത്തെ പ്രചോദിപ്പിക്കാൻ ഈ സംഭവങ്ങൾക്കു കഴിവുണ്ട്. അപ്പോസ്തോലിക നൽവരങ്ങൾ സ്വീകരിക്കപ്പെടുന്നതും പകരപ്പെടുന്നതും ചാരുതയോടെ വിവരിക്കുന്നു.

### ഇരുണ്ട മുറിയിലെ ഈശ്വരാധീനം

ഭയവും സംഭ്രമവും പിടിച്ച ഇരവുപകലുകളിൽ എന്തു ചെയ്യണമെന്നറിയാതെ ഇരുണ്ട മുറിയിലേക്കു ചേക്കേറി വാതിലുകൾ അടച്ചിരിക്കെ സാധ്യതകളൊന്നുമില്ല എന്നു നിനച്ചിരിക്കുന്ന ശിഷ്യസമൂഹത്തിന് അവർ സ്വപ്നേപി വിചാരിക്കാത്ത അപ്പോസ്തോലിക അധികാരം പാപമോചന നൽവരം എന്നിവ നൽകപെടുന്ന നേരമാണിത്. വാതിലുകൾ അടച്ചിരിക്കെ യേശു വന്നു നടുവിൽ നിന്നു എന്നു പറയുന്നത് നമുക്കു തരുന്നത് എത്ര വലിയ പ്രതീക്ഷയുടെ കിരണങ്ങളാണ്. വാതിലുകൾ അടച്ചത് മനുഷ്യനാണ് എന്നാൽ പുതുവഴി തുറന്നത് ദൈവമാണ്. trap നുശേഷം track ഉണ്ട് എന്നത് നാം മറന്നു പോകരുത്. മനുഷ്യരുടെ പണിനിർത്തൽ എവിടെയാണോ അവിടെയാണ് ദൈവം പണി തുടങ്ങുന്നത് Men's extreemity is God's oppertunity. പുറപ്പാട് പുസ്തകം പതിനാലാം അദ്ധ്യായത്തിൽ യിസ്രായേൽ മക്കളുടെ യാത്രയിൽ മുൻപും പിൻപും വാതിലടയുന്നത് കാണാം. മുൻപിൽ ചെങ്കടൽ പിറകിൽ ഫറവോന്റെ സൈന്യം. വാതിലുകൾ അടയുമ്പോൾ പിറുപിറുക്കുന്ന ജനത്തോട് നിങ്ങൾ മിണ്ടാതിരിപ്പിൻ ദൈവം കൂടെയുണ്ട് എന്നു പറയുന്ന മോശയെ കാണാം. ഇരുവശത്തും വെള്ളം മതിലായി നിന്നു പിറകിൽ മേഘവും Trap നു ശേഷം track തുറക്കപ്പെട്ടിരിക്കുന്നു. 15-ാം അധ്യായത്തിൽ സ്തോത്രഗീതം പൊട്ടിയൊഴുകുന്നുണ്ട്. ദാനിയേൽ 6:10-ൽ ബാബേൽ രാജാവ് ദാനിയേലിന്റെ മുൻപിലെ വാതിലുകൾ അടച്ച് പ്രാണനെ പൂട്ടിയപ്പോൾ മന്ദിരത്തിനു നേരെയുള്ള കിളിവാതിലുകൾ തുറക്കപ്പെടുന്നു. വാതിലുകൾ അടയുമ്പോൾ ചില ജാലകങ്ങളിലൂടെ കരുണയൊഴുകിവരുന്നുണ്ട്. 139-ാം സങ്കീ. 5-ാം വാക്യം ഒരു ബലമാണ്. 'നീ മുൻപും പിൻപും എന്നെ അടച്ചു നിന്റെ കൈ എന്റെ മേൽ വെച്ചിരിക്കുന്നു'. മുൻപും പിൻപും അടഞ്ഞാലും ദൈവത്തിന്റെ കരം നമ്മോടു കൂടെയുണ്ട്. ടാഗോറിന്റെ ജീവിതത്തിൽ അദ്ദേഹം ഏറ്റവും വേദനയിലിരുന്ന സമയത്താണ് ഏറ്റവും മനോഹരമായ പ്രേമകാവ്യവും എഴുതിയത്. ഇരുണ്ട തലങ്ങളിൽ തെളിയുന്ന ഈശ്വരാധീനത്തെ നമുക്കു ധ്യാനിക്കാം. കൊക്കൂണിനകത്ത് കേഴുന്ന പുഴുവിന്റെ ഗദ്ഗദങ്ങളിൽ നാളെയെപ്പോഴോ വർണ്ണ ചിറകുമായ് മധുരസംഗീതം പാടിയുയരുന്ന ശലഭത്തിന്റെ ശ്രുതി അടയിരിക്കുന്നുണ്ട്.

### സ്നേഹശാഠ്യങ്ങളിൽ കുട്ടു നിൽക്കുന്ന ദൈവം

'ഞാൻ നിങ്ങളെ ഇനി സ്നേഹിതർ എന്നു വിളിക്കുന്നു' എന്നു പറഞ്ഞതിന്റെ പൊരുൾ തോമാശ്ലീഹായുടെ സ്നേഹശാഠ്യം കാണുമ്പോഴാണ് മനസ്സിലാകുന്നത്. ഞാൻ കാണാതെ വിശ്വസിക്കയില്ല എന്ന സ്നേഹനിർബന്ധത്തിനു മുൻപിൽ യേശു തമ്പുരാൻ നിന്നുകൊടുക്കുന്നത് കാണുമ്പോൾ നാം നിശ്ചലരാകുന്നു. സ്നേഹത്തിന്റെ അഗാധതയിൽ അവർണ്ണ്യമായ സ്വാതന്ത്ര്യമുണ്ട്. ആ സ്വാതന്ത്ര്യത്തിന്റെ ബലത്തിൽ ദൈവത്തോട് വാദിക്കാനും കുറുമ്പ് കാണിക്കാനും അമർഷം പ്രകടിപ്പിക്കാനും ചലർ ഒരുമ്പെടുന്നു. അത്തരം പിടിവാശികൾക്കു മുൻപിൽ ദൈവത്തിന് നിർനിമേഷനായി നിന്നുകൊടുക്കാനു ള്ള മനസ്സുണ്ട്. സ്നേഹത്തിൽ ധൈര്യപ്പെട്ടുകൊണ്ട് തന്നെ വെല്ലുവിളിക്കുന്നവരെ ദൈവം നിരന്തരം അന്വേഷിക്കുന്നുണ്ട്. നീ എന്നെ അനുഗ്രഹിച്ചല്ലാതെ ഞാൻ നിന്നെ വിടുകയില്ല എന്ന് പെനിയേലിൽ യാക്കോബ് കാണിക്കുന്ന സ്നേഹശാഠ്യത്തിനു മുൻപിൽ ഒരു കൊച്ചുകുട്ടിയെപ്പോലെ ദൈവം വഴങ്ങുന്നു. സോദോമിന്റെ നാശത്തിനു മുൻപ് നീതിമാന്മാരുടെ എണ്ണമെടുത്ത് അബ്രഹാം ദൈവത്തോട് വിലപേശൽ നടത്തുന്നു. മോശ സർവ്വശക്തനായ ദൈവത്തെ ഗുണദോഷിക്കുന്നത് മരുഭൂമിയിൽ അപ്പമില്ലാതെ വരുമ്പോഴാണ്. ദാഹിച്ചു വലഞ്ഞ ജനത്തിനുവേണ്ടി ദൈവത്തോട് അല്പം കലഹിക്കുന്നുമുണ്ട്. ഇയ്യോബിന്റെ പുസ്തകത്തിലൂടെ നാം സഞ്ചരിക്കുമ്പോൾ വാദപ്രതിവാദങ്ങളുടെ അല്പം പരുപരുത്ത മുഖം ഇയ്യോബിനും ദൈവത്തിനുമിടയിൽ കാണാം. യോനായുടെ പരിഭവങ്ങളിൽ കുറുമ്പുകളിൽ ദൈവം സുഹൃത്തെന്നപോലെ ഇടപെട്ട് അദ്ദേഹത്തെ തിരുത്തുന്നുണ്ട്. തികഞ്ഞ സ്നേഹം നമ്മുക്കുണ്ടെങ്കിൽ ആ സ്നേഹശാഠ്യങ്ങൾക്കും നിർബന്ധങ്ങൾക്കും മുൻപിൽ ദൈവം നിന്നുതരും. എല്ലാവരോടുമുണ്ടോ എന്ന് എനിക്കറിഞ്ഞുകൂടാ. തോമാശ്ലീഹായെ പോലെ തെരഞ്ഞെടുക്കപ്പെട്ട ചിലർക്ക് അവരുടെ ഹൃദയനന്മകളെ മുൻനിർത്തി ദൈവം നൽകുന്ന സൗജന്യമാണത്. ആ ലിസ്റ്റിൽ നമ്മുടെ പേരുണ്ടാകുമോ?

## ഉയിർപ്പിനുശേഷം [illegible]

ഇത് മൂന്നാം തവണയാണ് യേശുതമ്പുരാൻ തന്റെ ഉയിർപ്പിനു ശേഷം ശിഷ്യർക്ക് പ്രത്യക്ഷനാകുന്നത്. തിബ ര്യാസിന്റെ തീരത്ത് വിഫലമായ രാത്രിയ്ക്കു മീതെ വിഷാ ദത്തിന്റെ കറുപ്പ് പടർന്ന ഏഴു മുഖങ്ങൾക്ക് വിരുന്നൊരു ക്കുന്ന യേശുവിനെ കാണുന്നു.

**പഴയപണി പതറിപോയവന്റെ പതിവായുധം**

ഞാൻ മീൻപിടിപ്പാൻ പോകുന്നു എന്നു പത്രോസിന്റെ പരസ്യപ്രസ്താവനയും അതിനോടുള്ള ശേഷം ആറു പേ രുടെ പിന്തുണയും വെളിവാകുന്നത് ഇനി നിന്നിട്ടു കാര്യ മില്ല ജീവിക്കണമെങ്കിൽ പഴയ പണിയ്ക്കു പോകുന്ന താണ് നല്ലത് എന്ന ചിന്തയാണ് പടകിന്റേയും പരൽമീ നിന്റെ ഗന്ധത്തിൽ നിന്ന് പ്രകാശത്തിന്റെയും പരിമളത്തിന്റേ യും ശുശ്രൂഷയിലേക്ക് വിളിക്കപ്പെട്ടവരാണ്. നിയോഗങ്ങൾ ഉള്ളിൽ മരവിക്കുമ്പോൾ ഉള്ളിലെ പഴയ മനുഷ്യൻ പ ഴയ പല കാര്യങ്ങൾക്കും പ്രേരിപ്പിക്കും. എബ്രായർ 2:1 ഓർമ്മയിൽ വയ്ക്കുന്നത് നല്ലതാണ് 'അതുകൊണ്ട് നാം വല്ലപ്പോഴും ഒഴുകിപോകാതിരിക്കേണ്ടതിന് കേട്ടത് അധികം ശ്രദ്ധയോടെ കരുതിക്കൊള്ളേണ്ടത് ആവശ്യമാകുന്നു എന്ന താണ് ആ വാക്യം. 1 രാജാക്കന്മാർ 19:20,21 വാക്യങ്ങളിൽ ഏലീശാ കാളയെ വിട്ട് കാളയുടെ മരക്കോപ്പുകൊണ്ട് ഇറച്ചി പാകം ചെയ്ത് ജനത്തിന് നൽകി എന്നിട്ട് ഏലിയാവിന്റെ പിന്നാലെ ഓടി എന്നു കാണുന്നു. ഏലീശാ ചിന്തിക്കു ന്നത് ഇനി ആ കലപ്പ പാടില്ല അതവിടെ ഇരുന്നാൾ പ തറിപോകുന്ന ഏതെങ്കിലും സമയത്ത് ഞാൻ പഴയ പ ണിയ്ക്ക് പോയേക്കാം. പതിവായുധങ്ങളിലേക്ക് മടങ്ങാൻ പാടില്ല എന്ന് ഏലീശായ്ക്ക് നിർബന്ധമുണ്ട്. (Avoid the situations) പത്രോസിൽ ഈ പ്രാകൃതമനുഷ്യനും ക്രമീ കൃത മനുഷ്യനും മാറി മാറി നിഴലിക്കുന്നുണ്ട്. (Slipping Character) ശീമോനാകുമ്പോഴൊക്കെ അയാൾ പ്രാകൃത മനുഷ്യനാകുന്നുണ്ട്. ചിലപ്പോൾ അനിതര സാധാരണ മായ സിദ്ധിവിശേഷത്തോടെ ക്രമീകൃത മനുഷ്യനായ പ ത്രോസാകുന്നുണ്ട്. നമ്മിലെല്ലാം ഈ രണ്ടു സ്വഭാവങ്ങ ളും തെളിയാറുണ്ട്. ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയാകുന്നു പ. പൗലോസ് ശ്ലീഹാ പ റയുന്നത് ഇവിടെ ഏറെ പ്രസക്തമായിരിക്കുന്നു. മുക്കു വക്കൂട്ടം രാത്രി മുഴുവൻ അദ്ധ്വാനിച്ചിട്ടും കിഴക്ക് വെള്ള കീറുമ്പോൾ ശൂന്യമായ വലയും ഒട്ടിയ വയറുമായി പ ടകിൽ തളർന്നിരിക്കുന്നു നീ എത്രമാത്രം മിടുക്കനായിരുന്നാ ലും യേശുവില്ലാത്ത ചില നേരങ്ങളുണ്ടാകുന്നതുകൊണ്ടാ ണ് ഏറെ അധ്വാനിച്ചിട്ടും എന്നിലേയും നിന്നിലേയും ശീ മോന് ഒന്നും കിട്ടാതെ പോകുന്നത്.

**ഇരുന്നൂറുമുഴം–അടുത്തവർക്കിടയിലെ ഇന്നത്തെ ദൂരം**

അവർ കരയിൽ നിന്ന് ഏകദേശം ഇരുന്നൂറ് മുഴത്തി ലധികം അകലെയായിരുന്നു. (യോഹ. 21:8) അവർ പ തിമൂന്നുപേർ ഒരുമിച്ചായിരുന്നു. എല്ലാ കാര്യങ്ങളിലും. ഊ ണും ഉറക്കവും എല്ലാത്തിലും അവർ ചേർന്നിരുന്നു. പ ക്ഷേ ഇപ്പോൾ അവർക്കിടയിൽ ഇരുന്നൂറുമുഴം ദൂരമുണ്ട്. ഈ ദൂരത്തിനപ്പുറത്ത് ശിഷ്യരുടെ മുഖം മ്ലാനമാണ്. കരം ശൂന്യമാണ്. നിരാശയുടെ തിരമാലകൾ അവരുടെ മാന സങ്ങളിൽ പതഞ്ഞൊഴുകുന്നു. വീണ്ടെടുത്തവനെ മറന്നു പോകുന്നവരുടെ പിൻമടക്കത്തിന്റെ ദൂരത്തിന്റെ പേരാണ് ഇരുന്നൂറുമുഴം. വി. ലൂക്കോസ് 15–ൽ പിതാവിന്റെ വീട്ടിൽ നിന്ന് പന്നിക്കൂട്ടത്തിലേക്കുള്ള ദൂരത്തെയും ഇങ്ങനെതന്നെ വേണം വിളിക്കാൻ അവിടെ കിടന്നുകൊണ്ട് അകലങ്ങളിലെ അപ്പൻ എനിക്കു മതിയായവൻ എന്ന് തിരിച്ചറിയുന്ന നേ രത്ത് ആ ഇരുന്നൂറു മുഴം ദൂരത്തെ അയാൾ അതിജീവിക്കു ന്നു. അപ്പന്റെ വീട്ടിന്റെ ദിശയിലേക്ക് നോക്കിക്കൊണ്ടിരിക്കു ന്നതിന്റെ പേരാണ് നോമ്പ് എന്ന് പറയാറുണ്ട്. നാഥന്റെ സ്നേഹത്തിൽ നിന്ന് ഞാൻ പിന്നോക്കം പോയ നേരവും ദൂരവും ഇനി മേൽ ഇരുന്നൂറുമുഴം ദൂരമെന്നുവേണം വി ളിക്കാൻ നമ്മുടെ വെല്ലുവിളി ഈ ദൂരം തിരികെയെത്തുക എന്നതാണ് തിരികെയെത്തിയ രണ്ടിടത്തും ഓരോ വിരു ന്നുണ്ട്. ആദ്യത്തെയിടത്ത് അറുക്കപ്പെട്ട കാളക്കുട്ടിയുടെ വിരുന്ന്. തിബര്യാസിന്റെ തീരത്താകട്ടെ തണുത്ത പ്രഭാത ത്തിൽ ചൂടോടെ കനലിൽമേൽ വറുത്ത മീനും അപ്പവും കാത്തിരിക്കുന്നു. നമ്മളൊക്കെ എത്രമാത്രം അകന്നുമാറി യിട്ടുണ്ടെന്ന് അളന്നു കുറിക്കുക. എന്നിട്ട് തിരികെയെത്താ നായി വിരുന്നൊരുക്കി കാത്തിരിക്കുന്നവനെ കിനാവു കാ ണുക. നോമ്പുകാലം അകന്നുപോയ ഇരുന്നൂറുമുഴം ദൂരം തിരികെ താണ്ടാനുള്ള കാലമാണ്. അതുകഴിയുമ്പോൾ ചരി ത്രത്തിലെ ഏറ്റവും വിലപിടിപ്പുള്ള വിരുന്നുമേശയായ കുരി ശിൽ അവസാനതുള്ളി തിരുച്ചോരയോളം വിളമ്പിതരുന്ന ഒരു വിരുന്നുണ്ട്. 'ഇപ്പോൾ പിടിച്ചതു വല്ലതുമുണ്ടോ' എന്ന് തീരത്തു ചോദിക്കുമെന്നതും മറക്കാതിരിക്കുക. ദൈവമേ പുതിയതൊന്നും, പുതുക്കപ്പെട്ട ജീവിതവും സമർപ്പിക്കാൻ എന്റെ കൈയ്യിലില്ലയോ.

## ഉയിർപ്പിനു ശേഷം [illegible]

നമ്മുടെ കർത്താവിന്റെ പുനരുത്ഥാനത്തിനുശേഷം ന ടന്ന ഒരു സംഭവമല്ല പരസ്യ ശുശ്രൂഷയുടെ പ്രാരംഭകാലത്ത് നടന്ന സംഭവമാണ് ഈ ഞായറാഴ്ചയുടെ ഇതിവൃത്തം. ചുങ്കസ്ഥലത്തു നിന്ന് മത്തായിയെ ശിഷ്യത്വത്തിലേക്കു വി ളിക്കുന്നതും ചുങ്കക്കാരോടും പാപികളോടുമൊപ്പം പന്തിഭോ ജനത്തിലേർപ്പെടുന്നതും കോടിത്തുണികണ്ടതിന്റെയും പഴയ തുരുത്തിയുടേയും ലഘുഉപമകൾകൊണ്ട് പുതുക്കപ്പെടേണ്ട ജീവിതത്തെക്കുറിച്ച് പഠിപ്പിക്കുന്നതുമായ വേദഭാഗമാണിത്.

**യേശു–സ്നേഹം കൊണ്ടു തോറ്റുപോയ ജന്മം**

ഒരാൾക്ക് അപരന്റെ പഴയ ജീവതത്തെ ഇത്രവേഗം മറക്കാൻ എങ്ങനെയാണ് കഴിയുക അപരന്റെ മൂല്യതകർച്ച കളെ അവസരം കിട്ടുമ്പോൾ എണ്ണിയെണ്ണി പറയുന്ന ജീവിത മാണ് നമ്മുടേത്. എന്നാൽ ഒരാൾ വരുത്തുന്ന തെറ്റുകളുടെ പേരിൽ അയാളെ തെരഞ്ഞുപിടിച്ചു സ്നേഹിക്കുക എന്നത് എന്തൊരതിശയമാണ്. എവിടെയോ വായിച്ച ഒരു ജീവിത മുണ്ട് ജപ്പാനിലൊരിടത്ത് ബോധോദയം കിട്ടിയ ഒരു ഗുരുവു ണ്ടായിരുന്നു പോലീസുകാരുടെ നോട്ടപ്പുള്ളിയായിരുന്നു. പ ക്ഷേ അയാൾ എപ്പോഴും എന്തെങ്കിലും കുറ്റം ചെയ്യുക, അ തിന് പിടിക്കപ്പെടുക ഒരു ശീലമായിരുന്നു. എഴുപത്തിയെട്ടു വയസ്സിനുള്ളിൽ ഇരുപത്തിയാറു തവണ പിടിക്കപ്പെട്ടു തട വറയിലായി നാട്ടുകാർക്ക് പരിഹാസപാത്രമായി. ശിഷ്യർക്ക് പക്ഷേ നല്ല വിഷമമുണ്ടായിരുന്നു അവർ പരിഭവത്തോടെ

പറഞ്ഞു. ആത്മദർശനം കിട്ടിയ ഗുരുവാണ് അങ്ങ്. ഇനിയതു മറന്ന് ഇങ്ങനെയൊന്നും ചെയ്യരുതേ. ആർദ്രതയോടെ അയാൾ പറഞ്ഞ മറുപടിയുണ്ട്. 'ഞാൻ എന്നെ മറന്നു പ്രവർത്തിച്ചില്ലെങ്കിൽ പിന്നെ ആരാണ് തടവറയിൽ പോയി ആ കുറ്റവാളികളെ ആത്മീകരാക്കാൻ ശ്രേഷിക്കുക? തടവറയിലെ ആ മനുഷ്യരിലേക്ക് ചെന്നുചേരുവാനു ള്ള ഒരേയൊരു മാർഗ്ഗമാണിത്. നെപ്പോളിയൻ ബോണപ്പാർട്ട് പറയുന്ന കാര്യമുണ്ട് സീസറും അലക്സാണ്ടറും ചാർലിമിനും ഞാനും ബലം കൊണ്ട് സാമ്രാജ്യമുണ്ടാക്കി. എന്നാൽ യേശുക്രിസ്തു മാത്രം സ്നേഹം കൊണ്ട് മഹാസാമ്രാജ്യമുണ്ടാക്കി. വിലാപങ്ങൾ 3:23 ഇങ്ങനെ പറയുന്നു 'ദൈവത്തിന്റെ കരുണ രാവിലെതോറും പുതിയതും നിന്റെ വിശ്വസ്തത വലിയതും ആകുന്നു' ദൈവം ആകെ തോറ്റിട്ടുള്ളത് മനുഷ്യരുടെ മുൻപിൽ മാത്രമാണ്. ഇത്രയൊക്കെ തിരുവേദപുസ്തകം വായിച്ചിട്ടും കൗദാശികജീവിതം നയിച്ചിട്ടും സ്നേഹമില്ലാത്തവരായി മറ്റുള്ളവരെ വിധിക്കുന്ന കരുണയില്ലാത്ത മനുഷ്യരായി നാം പിന്നെയും പിന്നെയും മാറിക്കൊണ്ടിരിക്കുന്നു. സ്നേഹിക്കുന്നവർക്ക് ഒരു വിശദീകരണത്തിന്റേയും ആവശ്യമില്ല. സ്നേഹിക്കാൻ സാധിക്കാത്തവർക്ക് ഒരു വിശദീകരണവും മതിയാവുകയില്ല. ധൂർത്തപുത്രന്റെ ജീവിതത്തെ ഇത്രയും നാൾ മുടിയൻ പുത്രന്റെ കഥയെന്ന് നാം വിളിച്ചില്ലേ? ഇനി മേൽ ആ സംഭവത്തെ സ്നേഹം കൊണ്ടു തോറ്റുപോയ പിതാവിന്റെ കഥ എന്ന് വിളിച്ചുകൂടെ? മടങ്ങിവരാൻ നമ്മെയും കുറെക്കൂടി പ്രചോദിപ്പിക്കും ആ വിളിപ്പേര് എന്നു തോന്നുന്നു. ദൈവസ്നേഹവും മനുഷ്യസ്നേഹവും തമ്മിലുള്ള വ്യത്യാസം എന്താണ്. ദൈവസ്നേഹം Refreshed ആണ് മനുഷ്യസ്നേഹം Refreshed ആകുന്നില്ല. നിരന്തരം പുതുക്കപ്പെടാത്ത സ്നേഹം തണുത്ത സ്നേഹമാണ്. അത് തണുത്ത ഭക്ഷണം പോലെയാണ്. വയറുനിറയ്ക്കാമെന്നല്ലാതെ തൃപ്തി തരണമെന്നില്ല. സ്നേഹം ലോകത്തിലെ രണ്ടാമത്തെ സൂര്യനാണെന്ന് പറഞ്ഞയാൾക്ക് ഒരുപിടി നമസ്ക്കാരം.

### പരുക്കുകളെ പ്രചോദനമാക്കുന്ന ഗുരു യേശു

ശിഷ്യന്മാർ ഉപവസിക്കുന്നില്ലല്ലോ എന്ന കൂർത്ത മുനയുള്ള ആക്ഷേപം തന്റെ പരിസരങ്ങളിൽ ചൊരിയുമ്പോൾ ഭാവി ജീവിതത്തിന്റെ പ്രതീക്ഷയുടെ തലങ്ങൾ കൊണ്ട് ആ പരിക്കുകളെ പ്രചോദനമാക്കുന്ന ഗുരുവിനെ കണ്ടുമുട്ടുന്നു. 'മണവാളൻ വിട്ടു പിരിയേണ്ടുന്ന കാലം വരും അന്ന്, ആ കാലത്ത് അവർ ഉപവസിക്കും' (വാക്യം. 20) നമ്മുടെ കൂടെ ജീവിക്കുന്നവരോട് ചെയ്യാവുന്ന ഏറ്റവും വലിയ പാപം ഒരു കാരണവുമില്ലാതെ കൂടെ ജീവിക്കുന്നവരുടെ സന്തോഷത്തെ എടുത്തു കളയുക എന്നതാണ്. ചില മനുഷ്യർ അങ്ങനെയാണ് പരിസരങ്ങളെ നിരന്തരം പരിക്കേൽപ്പിച്ചുകൊണ്ടിരിക്കും. Chronic Complainers എന്നു പറയാം. സമൂഹമാധ്യമങ്ങളുടെ അതിപ്രസരത്തിൽ നിഷേധാത്മക നിറഞ്ഞു നിൽക്കുന്ന ഇടങ്ങളായി മലയാളിയുടെ വാർത്തായിടങ്ങളും ബന്ധങ്ങളും മാറിയിട്ടുണ്ട്. A word Contians heaven/hell എന്നു പറയാറുണ്ട്. നെഗറ്റീവ് മനുഷ്യരിൽ നിന്നും മാറിനിൽക്കുക എന്നത് നമ്മുടെ ആന്തരിക സൗഖ്യത്തിന് വളരെ നല്ലതാണ്. The greatest attitude is the attitude of grattitude എന്ന് പറയാറുള്ളത് എത്രയോ അർത്ഥവത്താണ്. എല്ലാറ്റിനെയും ഇങ്ങനെ ആശീർവദിച്ചു കടന്നുപോകുക എത്ര സുന്ദരമായിരിക്കും.

ഒരു പുഞ്ചിരി ഞാൻ മറ്റുള്ളവർക്കായ് ചെലവാക്കവേ
ഹൃദയത്തിലാവുന്നു നിത്യനിർമ്മല പൗർണ്ണമി.



യെരുശലേമിൽ നിന്ന് എമ്മവൂസിലേക്ക് രണ്ടു പേർ കലങ്ങിയ മനസ്സുമായി യാത്ര ചെയ്യുമ്പോൾ മൂന്നാമതൊരാൾ ഒരു പകൽ മുഴുവൻ അവരോടൊപ്പം യാത്ര ചെയ്ത് കുലുക്കമില്ലാത്ത പുതുവഴിയിലേക്ക് അവരെ തിരിച്ചുവിടുന്ന വേദഭാഗമാണിത്.

### സഹവാസം ഒരു പുതുവാസം

സഹവാസം മനുഷ്യനിൽ രണ്ടുതരം പ്രതിഫലനങ്ങൾ സൃഷ്ടിക്കാം. ഒന്ന് തണുത്ത സ്നേഹത്തിന്റെ ഇരകളായി ജീവിക്കേണ്ടിവരിക എന്നതാണ്. ഏറെ കൊതിച്ച് ഒരുമിച്ച് സഹവസിച്ച് തുടങ്ങുന്ന എത്രയോ ദാമ്പത്യങ്ങൾ പിന്നീട് പഴയ സ്നേഹത്തിന്റെ ഊർജ്ജത്തിൽ നിന്ന് അകന്നു പോകുന്നു. ഒരു കുടയ്ക്കു കീഴിൽ ഒരുമിച്ച് സഹവസിക്കുമ്പോഴും തുറക്കപ്പെടാത്ത സ്നേഹവുമായി ഒരായുസ്സ് മുഴുവൻ ജീവിക്കേണ്ടിവരിക. കൂടെയുള്ള ആളുകളുടെ നന്മ കാണാതെ തുറന്നു ഒരു ഇടപെടൽ പോലുമില്ലാതെ അവസാനം നമ്മളൊക്കെ മടങ്ങി പോകേണ്ടിവരുക എന്തൊരു ദുർവിധിയാണ് സ്നേഹിക്കാൻ നൂറു കാരണങ്ങൾ അന്വേഷിച്ച് സഹവാസം തുടങ്ങുന്നവർ പിന്നീട് സ്നേഹിതരാകാതിരിക്കാൻ നൂറു കാരണങ്ങൾ അന്വേഷിച്ച് മുഖം മ്ലാനമാക്കുന്നു. നമ്മുടെയൊപ്പം സഹവസിക്കുന്നവരോട് പോസിറ്റീവ് എനർജിയുടെ ഒരു സ്വാധീനവും ചെലുത്താത്തവരായി നാം ജീവിക്കുന്നു. സഹവാസത്തിന്റെ രണ്ടാമത്തെ പ്രതിഫലനം ഒരു പുതുജീവൻ സൃഷ്ടിക്കാനുള്ള സാധ്യതയാണ്. ആരോടൊപ്പമായിരിക്കുന്നുവോ അയാൾ നമ്മളിൽ ചെലുത്തുന്ന സ്വാധീനം ഏറെ ഗുണപരമായിരിക്കും ഈ രണ്ടു ശിഷ്യന്മാരും 'അപരിചിതനോട്' ഒരുമിച്ച ആവശ്യപ്പെടുന്നു ഞങ്ങളോടു കൂടെ താമസിക്കുക എന്ന്. എന്നാൽ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവുമായുള്ള സഹവാസത്തിലൂടെ ഹൃദയം ജ്വലിക്കുകയും നയനങ്ങൾ തുറക്കപ്പെടുകയും ഉൾക്കാഴ്ചകളാലും തിരിച്ചറിവുകളാലും നിറയപ്പെടുകയും യരുശലേമെന്ന കർമ്മഭൂമിയിലേക്ക് അതിവേഗം ബഹുദൂരം തിരികെ പോകുകയും ചെയ്യുന്നു. സക്കായിയോട് യേശു പറയുന്നു 'എനിക്ക് നിന്നോടു കൂടെ താമസിക്കേണ്ടിയിരിക്കുന്നു'. ഒരുപാട് പേരോട് ഇടപെട്ടിട്ടും ഒറ്റപ്പെട്ടു പോയവനായ സക്കായിയോടാണ് യേശു താമസിക്കുമ്പോൾ സഹവാസത്തിന്റെ ഫലം സക്കായി അനുഭവിക്കുന്നു. ശമറിയാ ഗ്രാമം ഒന്നടങ്കം യേശുവിനോട് ആവശ്യപ്പെടുന്നു തങ്ങളോടൊപ്പം സഹവസിക്കണമെന്ന്. രണ്ടു പേർ ഒരുമിച്ച് സന്തോഷത്തോടെ തുടങ്ങിയതാണ് ഏദനിൽ ജീവിതം. സഹവസിക്കാൻ രണ്ടുപേർ ആ തോട്ടത്തിലേക്ക് വിരുന്നുവന്നു. ഒന്ന് വൈകിയ നേരങ്ങളിൽ ദൈവം. രണ്ട് ഇരുട്ടിന്റെ മറവിൽ പിശാച്. ആദിമാതാപിതാക്കൾ രണ്ടാമത്തെയാൾക്ക് ഹൃദയവാതിൽ തുറന്നു കൊടുത്തു. ആ സഹവാസത്തിന്റെ ഫലം അവർ അനുഭവിച്ചു. ഞാൻ ആരെയാണ് സഹവാസത്തിന് ക്ഷണിക്കു

ശേഷം 33-ാം പേജിൽ...




# ഉയരത്തിൽ നിന്നുള്ള ജ്ഞാനം

ഡോ. കെ.എൽ. മാത്യു വൈദ്യൻ
കോർ-എപ്പിസ്ക്കോപ്പാ

നിരീശ്വര സങ്കല്പങ്ങളുടെ അടിസ്ഥാനത്തിൽ സത്യത്തെ മനസ്സിലാക്കുവാനും പ്രപഞ്ച രഹസ്യങ്ങൾ വ്യാഖ്യാനിക്കാനും ശ്രമിക്കുന്നവർ നിരാശരാകും. ഉണ്മയുടെ സ്വഭാവത്തെപ്പറ്റി ചിലർ പറയുന്നു: ആരംഭഘട്ടത്തിൽ ഒരു അണുവിന്റെ വലിപ്പത്തിലും രൂപത്തിലുമായിരുന്നു പ്രപഞ്ചം. അതു പൊട്ടിത്തെറിച്ചു. അതിൽ ഉൾപ്പെട്ടിരുന്ന പിണ്ഡം ചിന്നിച്ചിതറി. പ്രപഞ്ചം ഒരു അണുവിൽ ഉൾപ്പെട്ടിരുന്നതെങ്ങനെ? അതു നമ്മുടെ ചിന്തയ്ക്കതീതം എന്നു മറുപടി.

സ്ഫോടനത്തിന്റെ ഫലമായി സെക്കന്റിൽ രണ്ടര ലക്ഷം കിലോ മീറ്റർ വേഗതയിലാണ് ചിന്നിച്ചിതറിയത്. അതിന്റെ ചൂട് ആയിരിക്കണക്കിന് മില്യൻ ഡിഗ്രിയായിരുന്നു. ഹൈഡ്രജൻ-ഹീലിയം പ്ലാസ്മ അതിവേഗം വികസിച്ചു. ചൂട് ക്രമേണ കുറഞ്ഞു. വസ്തുക്കളുടെ ആകർഷണ ശക്തി മൂലം അവ ഗാലക്സികളായി രൂപാന്തരപ്പെട്ടു. പരിണമിച്ച് നക്ഷത്രങ്ങളും ഗ്രഹങ്ങളും ഉണ്ടായി. വസ്തുതമായ ഊർജ്ജം (matter energy) വികസിക്കുന്നതെങ്ങനെ? അത് സാർവ്വദേശീയ നിയമങ്ങളനുസരിച്ചാണെന്ന് ഇക്കൂട്ടർ മറുപടി പറയും.

ചോദ്യങ്ങൾ അവശേഷിക്കുന്നു. ആരംഭഘട്ടത്തിൽ ഉണ്ടായിരുന്നു എന്നു പറയപ്പെടുന്ന അണുവിന്റെ ഉത്ഭവമെങ്ങനെ? അത് പൊട്ടിത്തെറിച്ചത് യാദൃശ്ചികമോ? പൊട്ടിത്തെറിച്ചുവെങ്കിൽ ചിന്നിച്ചിതറിയ പിണ്ഡം സ്വസ്ഥാനങ്ങളിൽ ക്രമീകരിക്കപ്പെട്ടതെങ്ങനെ? വസ്തുക്കളുടെ ആകർഷണ ശക്തി സ്വയം നിയന്ത്രിതമോ? മനുഷ്യന്റെ ചിന്തയ്ക്കതീതമായ വിധത്തിലാണ് പ്രപഞ്ചോൽപത്തിയും ക്രമീകരണവുമെന്ന് സമ്മതിക്കുന്ന ശാസ്ത്രജ്ഞർ ദൈവമുണ്ടെന്നും അതിനെന്തുപേരു വിളിച്ചാലും ദൈവമാണ് സർവ്വവും ക്രമീകരിക്കുന്നതെന്നും സമ്മതിക്കാൻ എന്തിനു മടിക്കണം? ഒന്നാമത്തെ ബാക്ടീരിയാ ഒരത്ഭുതമെങ്കിൽ മറ്റു പല അത്ഭുതങ്ങളും സാദ്ധ്യമല്ലേ?

ഏകകോശജീവികളായ പ്രോട്ടോസോവയിൽ (protozova) നിന്ന് ബഹുകോശ ജീവികളായ ജന്തുവർഗ്ഗങ്ങൾ ഉണ്ടാകുന്ന തത്വം തൃപ്തികരമായി വിശദീകരിക്കുവാൻ പരിണാമ സിദ്ധാന്തത്തിന് കഴിഞ്ഞിട്ടില്ല. നിഗൂഢതകൾ നിറഞ്ഞതാണ് ഈ പ്രപഞ്ചം. എല്ലാം കാണാൻ സാദ്ധ്യമല്ല. കാണുന്നതെല്ലാം പൂർണ്ണമായി വിശകലനം ചെയ്യാനും ആവില്ല. യുക്തിയ്ക്കപ്പുറം വിശ്വാസത്തിന്റെയും അനുഭവത്തിന്റെയും ഒരു വിശാല ലോകമുണ്ട്. പ്രകൃതിയുടെ എല്ലാ നിയമങ്ങളും നമുക്കറിയാനാവില്ല എന്ന് വിനയപൂർവ്വം സമ്മതിക്കണം. ശാസ്ത്രജ്ഞാനം എത്രമാത്രം വസ്തുനിഷ്ഠമാണ് എന്നത് തർക്ക വിഷയമാണ്. വിശ്വാസങ്ങളും മുൻവിധികളും നിഗമനങ്ങളും ശാസ്ത്രജ്ഞാനത്തിനു പിന്നിലുണ്ട്.

സത്യം അറിയാൻ പല മാർഗ്ഗങ്ങളുണ്ട്. വെളിപ്പെടുത്തപ്പെട്ട ജ്ഞാനം അതിൽ പ്രധാനമാണ്. ബൈബിൾ വെളിപ്പെടുത്തപ്പെട്ട ജ്ഞാനമാണ്. പ്രാർത്ഥന, ധ്യാനം, മനനം, യമം, ആത്മനിയന്ത്രണം, തപസ്സ് ഇവയൊക്കെ സത്യമറിയാനുള്ള മാർഗ്ഗങ്ങൾ തന്നെ. പരീക്ഷണ നിരീക്ഷണങ്ങൾക്കപ്പുറമാണ് സത്യമറിയാനുള്ള മാർഗ്ഗങ്ങൾ തന്നെ. പരീക്ഷണ നിരീക്ഷണങ്ങൾക്കപ്പുറമാണ് സത്യത്തിന്റെ പ്രപഞ്ചം. അതിലേക്ക് ലയിക്കാൻ ഉൾക്കണ്ണ് തുറക്കണം. ഉൾക്കാഴ്ചയും ദൂരക്കാഴ്ചയും മൗനക്കാഴ്ചയും വേണം.

ദൈവത്തിന്റെ ഇച്ഛയിൽ ഒന്നുമില്ലായ്മയിൽ നിന്നു സൃഷ്ടിക്കപ്പെട്ടതാണ് ഈ പ്രപഞ്ചം. അതിനാൽ ഉത്തരവാദിത്തപരമായ കാര്യവിചാരകത്വം നിർവ്വഹിക്കപ്പെടേണ്ടതാണ്. ദൈവമഹത്വത്തിനായി ഈ പ്രപഞ്ചത്തെ നിരന്തരം രൂപാന്തരപ്പെടുത്തുക എന്നതും മനുഷ്യധർമ്മമാണ്. ദൈവിക വെളിപാടിന്റെ സഹായത്തോടെയാണ് ശാസ്ത്രസത്യങ്ങളുടെ യഥാർത്ഥ അർത്ഥം കണ്ടെത്താനാവുന്നത്. ശാസ്ത്ര സാങ്കേതിക വിദ്യകളുടെ ശക്തിയെ നീതിയുക്തമായ രാഷ്ട്രീയ, സാമ്പത്തിക ശക്തികൊണ്ടും ആദ്ധ്യാത്മിക ശക്തികൊണ്ടും നിയന്ത്രിക്കണം.

തിന്മയുടെ ശക്തികളെ തോല്പിക്കാനുള്ള ആത്മീയ ശക്തി ആർജ്ജിക്കണം. ബുദ്ധിയെ ഭക്തികൊണ്ട് പൊതിയണം. വികാരത്തെ വിവേകം കൊണ്ടു പൊതിയണം. ഭൂമിയ്ക്ക് അനുഗ്രഹകരമായ സാന്നിദ്ധ്യമാകണം മനുഷ്യർ. ഉയരത്തിൽ നിന്നുള്ള ജ്ഞാനമാർജ്ജിക്കണം. നിത്യതയിലേക്ക് വളരണം. തേജസ്സിൽ നിന്ന് തേജസ്സിലേക്കുള്ള വളർച്ചയാണ് മനുഷ്യജീവിതം നന്മയിൽ നിരന്തരമായി. പ്രപഞ്ചം ഒരു ദൈവാലയമാണ്.

36




# പത്രോസിന്റെ സുവിശേഷ പ്രവർത്തനങ്ങൾ

(അപ്പോ. പ്ര. 9:32–10:48)

അപ്പോസ്തോല പ്രവർത്തികളുടെ ആദ്യത്തെ അഞ്ച് അധ്യായങ്ങളിൽ പത്രോസാണ് കേന്ദ്ര കഥാപാത്രമെങ്കിൽ ആറും ഏഴും അധ്യായങ്ങളിൽ അത് സ്തെഫാനോസും, എട്ടാം അധ്യായത്തിൽ ഫിലിപ്പോസും, ഒമ്പതാം അധ്യായത്തിൽ ബന്യാമീൻ ഗോത്രക്കാരനായ ശൗലും ആണ്. വീണ്ടും പത്രോസ് രംഗത്ത് പ്രവേശിക്കുന്നു. ഇനി പന്ത്രണ്ടാം അധ്യായം വരെ അദ്ദേഹത്തിന്റെ സുവിശേഷ പ്രവർത്തനങ്ങളാണ് നാം വായിക്കുന്നത്. ഈ വേദഭാഗത്തിൽ പ്രധാനമായും മൂന്ന് വിവരണങ്ങളാണുള്ളത്: a) പക്ഷവാതക്കാരനായ ഐനയാസിന്റെ സൗഖ്യം; b) തബീഥായുടെ ഉയിർപ്പ്; c) കൊർന്നല്യോസിന്റെയും വിജാതികളുടെയും സ്നാനം എന്നിവയാണത്.

**a) പക്ഷവാതക്കാരനായ ഐനയാസിന്റെ സൗഖ്യം (9:32–35)**

അപ്പോസ്തോല പ്രവർത്തികളിൽ പത്രോസും പൗലോസും ചെയ്ത ധാരാളം അത്ഭുത പ്രവർത്തനങ്ങളുടെ വിവരങ്ങൾ അടങ്ങിയിട്ടുണ്ട് യറുശലേമിൽ നിന്നും ഒരു ദിവസത്തെ വഴിയാത്രയുണ്ടായിരുന്ന ലുദ്ദ എന്ന പട്ടണം പഴയനിയമത്തിലെ ലോദ് എന്ന സ്ഥലം തന്നെയാകാണ് സാധ്യത (എസ്രാ. 2:33; നെഹ. 7:37). ബന്യാമീൻ ഗോത്രക്കാർ പണിതുയർത്തിയ ഈ പട്ടണം യൂദാസ് മക്കാബിയസിന്റെ കാലം യറുശലേം ദേവാലയത്തിന്റെ ഭൂമിയോട് ചേർക്കപ്പെട്ടതായിരുന്നു (മക്കാ 11:34) ഫിലിപ്പോസ് ശെമ്മാശ്ശന്റെ സുവിശേഷ പ്രവർത്തനഫലമായി ക്രിസ്തുവിനോടു ചേർക്കപ്പെട്ടവരായിരുന്നു ഇവിടെ പറയുന്ന "വിശുദ്ധർ". അവിടെയുണ്ടായിരുന്ന ഗ്രീക്കുകാരനായ ഐനയാസാണ് എട്ടു സംവത്സരമായി പക്ഷവാതം പിടിപെട്ട് കിടപ്പിലായിരുന്നത് പത്രോസിന്റെ ദൈവാത്മാവിലുള്ള ആജ്ഞ കഫർന്നഹോമിൽ നാലുപേരാൽ ചുരുക്കപ്പെട്ട് വന്ന പക്ഷപാതക്കാരനോട് യേശു പറയുന്നതിന് സമാനമാണ് (മർക്കോ. 2:11). "യേശുക്രിസ്തു നിന്നെ സൗഖ്യമാക്കുന്നു" എന്ന പത്രോസിന്റെ വചനത്താൽ അവൻ സുഖപ്പെടുകയും ശാരോൻ എന്ന ഭൂപ്രദേശത്തിലെ പലരും യേശുവിൽ വിശ്വസിക്കുവാൻ കാരണമായിത്തീരകയും ചെയ്തു.

**b) തബീഥയുടെ ഉയിർപ്പ് (9:36–43)**

യോപ്പാ പട്ടണത്തിലെ തബീഥായെ വിശേഷിപ്പിച്ചിരിക്കുന്നത് "ശിഷ്യ" എന്ന പദത്തിലൂടെയാണ്; കർത്താവിന്റെ ശിഷ്യന്മാരെ വിളിച്ചിരുന്ന mathitis എന്ന ഗ്രീക്കുപദത്തിന്റെ സ്ത്രീലിംഗരൂപമായ mathitria എന്നവാക്കാണ് ഇവിടെ ഉപയോഗിക്കപ്പെട്ടിരിക്കുന്നത്. ആദിമസഭയിൽ "ശിഷ്യന്മാർ" അഥവാ "അപ്പോസ്തോലന്മാർ" എന്നപദങ്ങൾ സ്ത്രീകൾക്കും ഉപയോഗിച്ചിരുന്നു എന്നുസാരം. തബീഥാ എന്നവാക്കിന്റെ അർത്ഥം "പേടമാൻ" എന്നായിരുന്നുവെന്നും അവൾക്ക് ഡോർക്കാസ് എന്ന് മറ്റൊരു പേരുണ്ടായിരുന്നുവെന്നും നാം വായിയ്ക്കുന്നു അവൾ "സൽക്കർമ്മങ്ങൾ ചെയ്യുന്നവളും", "ധർമ്മം നൽകുന്നവളും", ചിത്രപ്പണികളുള്ള "കുപ്പായങ്ങൾ തുന്നുന്നവളു"മായിരുന്നു എന്നും നാം കാണുന്നു. അവളോടൊപ്പം ആദിമസഭയിലെ "വിധവ"മാരുടെ ഒരു സംഘവും ഉണ്ടായിരുന്നതായി മനസ്സിലാക്കാം. തബീഥയുടെ ഉയിർപ്പ് മർക്കൊസിന്റെ സുവിശേഷത്തിൽ യേശു ഉയിർപ്പിച്ച യായീറോസിന്റെ മകളുടെ ഉയിർപ്പുമായി (മർക്കോ. 5:21 43) വിവരണത്തിൽ സാമ്യം പുലർത്തുന്നു.

**c) കൊർന്നെല്യോസിന്റെയും വിജാതികളുടെയും സ്നാനം** (അപ്പോ. പ്ര. 10:1–48).

പരിശുദ്ധാത്മാവ് അന്ത്യകാലത്ത് "എല്ലാ ജഡത്തിന്മേലും" വരും എന്ന പത്രോസിന്റെ പ്രഖ്യാപനം (അപ്പോ. പ്ര. 2:17) ഈ ഭാഗത്ത് നിവർത്തീകരിക്കപ്പെടുകയാണ് "നമ്മെപ്പോലെ പരിശുദ്ധാത്മാവ് ലഭിച്ച ഇവരെ സ്നാനം കഴിപ്പിച്ചു കൂടാതെ വണ്ണം വെള്ളം വിലക്കുവാൻ ആർക്കു കഴിയും?" എന്ന പത്രോസിന്റെ ചോദ്യം (10:47) യഹൂദന്മാരുടെയും യഹൂദമതാനുസാരികളായിരുന്ന ക്രിസ്ത്യാനികളെയും മിണ്ടടപ്പിയ്ക്കുന്നതായിരുന്നു. തികച്ചും യാഥാസ്ഥിതിക കാഴ്ചപ്പാടുകളുണ്ടായിരുന്ന പത്രോസിന് യോപ്പയിൽ വച്ച് ലഭിച്ച ദർശനമാണ് (10:9 16; 11:5) അദ്ദേഹത്തിന്റെ സുവിശേഷ കാഴ്ചപ്പാടുകളെ വിശാലമാക്കിയത്. വിജാതികളെല്ലാം "മലിനർ" ആണെന്നും യഹൂദന്മാർ മാത്രമാണ് "ശുദ്ധിയുള്ളവർ" എന്നുമുള്ള യാഥാസ്ഥിതിക നലപാടിൽ അദ്ദേഹം മാറ്റം വരുത്തിയത് തികഞ്ഞ ബോധ്യത്തോടെയാണ്.

കൈസര്യാ ഭൂപ്രദേശത്തെ ഇറ്റാലിയൻ പട്ടാളത്തിലെ ശതാധിപനായിരുന്ന കൊർന്നെല്യോസ് ഭക്തനും, യഹൂദമതത്തോട് ആഭിമുഖ്യമുള്ളവനും, വളരെയധികം ധർമ്മപ്രവർത്തികൾ ചെയ്യുന്നവനും, പ്രാർത്ഥനാപുരുഷനുമായിരുന്നു (10:2–3). ഒമ്പതാം മണി നമസ്ക്കാരത്തിൽ അദ്ദേഹത്തിനു ലഭിച്ച ദർശനവും (10:3) യോപ്പായിൽ ആറാം മണി നമസ്ക്കാരമദ്ധ്യേ പത്രോസിന് ലഭിച്ച ദർശനവും (10:9) സമ്മേളിച്ച സംഭവമാണ് കൊർന്നെല്യോസിനെയും കുടുംബത്തെയും ക്രിസ്തുവിലെത്തിച്ചത്. ഇരുവരുടെയും കൂടിക്കാഴ്ചയിൽ പത്രോസ് നടത്തുന്ന പ്രസ്താവന വളരെ ആകർഷകമാണ്: "ദൈവത്തിനു മുഖപക്ഷമില്ലായെന്നും ഏതു ജാതിയിലും അവനെ ഭയപ്പെട്ടു നീതി പ്രവർത്തിക്കുന്നവനെ അവൻ അംഗീകരിക്കുന്നു എന്നും ഞാൻ ഇപ്പോൾ യഥാർത്ഥമായി ഗ്രഹിക്കുന്നു (10:35–36). വേദഭാഗത്തിന്റെ അവസാനം (10:44–48) നാം വായിക്കുന്നത് കൈസര്യായിലെ പെന്തിക്കോസ്തിയെപ്പറ്റിയാണ് രണ്ടാം അധ്യായത്തിലേതുപോലെ ഇവിടെയും പരിശുദ്ധാത്മ ദാനം ലഭിച്ചു കഴിഞ്ഞാണ് വിശ്വാസികൾ സ്നാനമേൽക്കുന്നത്.

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

# സെഖരിയാ പ്രവാചകന്റെ പുസ്തകം

**'സെഖര്യാവ്'** എന്ന പേരിന് **'യഹോവ ഓർക്കുന്നു'** എന്നാണർത്ഥം. ഈ പേര് യഹൂദ സമൂഹത്തിലെ ഒരു സാധാരണ പേരാണ്. ഹഗ്ഗായി പ്രവാചകന്റെ സമകാലികനോ, ഹഗ്ഗായി പ്രവചനത്തിന്റെ പിൻതുടർച്ചക്കാരനോ ആകാം സെഖര്യാ പ്രവാചകൻ എന്ന് മനസിലാക്കാം.

പ്രവാസികളായ യഹൂദന്മാരോട് യരുശലേമിലേയ്ക്കു തിരികെപ്പോയി ദൈവാലയം പണിതുകൊള്ളുക എന്ന വിളംബരം നൽകിയ കോരേശ് എന്ന പാർസിരാജാവിന്റെ പിൻഗാമി ദാര്യാവേശ് (രണ്ടാമൻ 521-485 BCE) ഭരിക്കുമ്പോഴാണ് ഹഗ്ഗായിയും സെഖര്യാവും യരുശലേമിൽ പ്രവചന ശുശ്രൂഷ നിർവ്വഹിച്ചത്. ഹഗ്ഗായിയുടെ അഞ്ച് പ്രവചനങ്ങൾ ദാര്യാവേശിന്റെ വാഴ്ചയുടെ രണ്ടാമാണ്ടിലാണ് (ഹഗ്ഗായി 1·1, 2 1, 10,20) ഇത് ക്രി.മു 520 എന്ന് മനസിലാക്കാം. സെഖര്യാവിനുണ്ടാകുന്ന അരുളപ്പാടുകൾ ദാര്യവേശിന്റെ വാഴ്ചയുടെ രണ്ടും നാലും വർഷങ്ങളിലാണ് (സെഖ. 1.1, 1.7, 7.1). ഇത് ക്രി.മു. 520 518 കാലഘട്ടം. യരുശലേമിലെ രണ്ടാം ദേവാലയം പണി പൂർത്തിയാക്കി ശുദ്ധീകരിക്കപ്പെടുന്നത് ക്രി.മു. 515 ലാണ് ഇരുവരുടേയും വാക്കുകൾ ദൈവലയ നിർമ്മാണത്തിന് പ്രവാസത്തിൽ നിന്നു മടങ്ങിവന്ന ജനത്തെ പ്രോത്സാഹിപ്പിക്കുന്നതായിരുന്നു.

സെഖര്യാ പ്രവാചകൻ പ്രവചനവരവും പൗരോഹിത്യ വരവും ചേർന്നു ലഭിച്ച ഒരാളായിരുന്നുവെന്നുവേണം മനസിലാക്കുവാൻ. ഇദ്ദോ പ്രവാകന്റെ മകനായ ബെരെഖ്യാവിന്റെ പുത്രനായ സെഖര്യാവ് എന്ന ഒരു പരാമർശം മാത്രമേ വേദപുസ്തകത്തിൽ കാണുന്നുള്ളു (1.1) പതിന്നാല് അദ്ധ്യായമുള്ള ഈ പുസ്തകത്തിന്റെ വായനയിൽ നിന്ന് യിസ്രായേലിന്റെ പ്രവചന പാരമ്പര്യത്തെ വെളിപ്പാടു സാഹിത്യവുമായി ബന്ധിപ്പിക്കുന്ന ഒരു കണ്ണിയാണ് ഇതെന്ന് ബോധ്യപ്പെടും. രാത്രി ദർശനങ്ങളും ദൈവവും ദർശനസംവാദവും മധ്യസ്ഥന്മാരുടെ വ്യാഖ്യാനവും ഇത് വ്യക്തമാക്കുന്നു.

ഈ പ്രപഞ്ചത്തിലെ ഭാഷ, ആശയം, ശൈലി, വേദശാസ്ത്രം എന്നിവയുടെ അടിസ്ഥാനത്തിൽ രണ്ടു ഭാഗങ്ങളായി വ്യാഖ്യാനിക്കാം. ഒന്നാം ഭാഗം ഹഗ്ഗായിയുമായി ബന്ധിച്ച് വ്യാഖ്യാനിക്കാം. യിസ്രായേലിന്റെ ബാബേൽ പ്രവാസം എഴുപതു വർഷം ആയിരുന്ന എന്ന സൂചന ഇവിടെ ലഭിക്കുന്നുണ്ട് (7.5; 1-12, യിരെ. 25:11; 29:10). ദൈവപുരുഷനുണ്ടാകുന്ന എട്ട് രാത്രി ദർശനങ്ങൾ ഒന്നാം ഭാഗത്തുണ്ട് (1.7-6.15) എട്ട് എന്ന സംഖ്യ പഴയനിയമത്തിൽ പ്രധാനമുള്ളതാണ്. ഒരു പ്രത്യേകത, അത് പുനഃസൃഷ്ടിയുടെ പ്രതീകമാണെന്നതാണ്. ദൈവവും മനുഷ്യനുമായുള്ള ഉടമ്പടിയുടെ അടയാളമായ പരിഛേദന (ഉല്പ. 17 9-10) എട്ടാം നാളിലാണല്ലോ. അതുകൊണ്ട് ഈ എട്ടു ദർശനങ്ങൾ ദൈവം തന്റെ ജനത്തോട് ഉടമ്പടി പുതുക്കുന്നതിന്റെ അടയാളമായി കാണാം പ്രവാചകന്റെ സന്ദേശത്തിന്റെ ധാർമ്മികാടിത്തറ 7.9-10 വാക്യങ്ങളിൽ വായിക്കാം.

രണ്ടാം ഭാഗം (9-14) രണ്ടു പ്രവചനങ്ങളാണ്. അതിലെ ഒന്നാമത്തേത് (9.1-11.17) യിസ്രായേലിന്റെ വീണ്ടെടുപ്പിനെക്കുറച്ചു പറയുന്നു. രണ്ടാം പ്രവചനത്തിൽ (12.1-14.21) കർത്താവിന്റെ മഹാദിവസത്തിന്റെ വരവിനെക്കുറിച്ചു പറയുന്നു ഈ ഭാഗത്തെവിടെയും സെഖര്യാവിന്റെ പേര് പരാമർശിക്കുന്നില്ല. യൗവനകാലത്തെക്കുറിച്ചുള്ള സൂചന കാണുന്നുമുണ്ട് (9.13). ഭാഷയും ശൈലിയും ആശയവും ആദ്യഭാഗത്തുനിന്ന് (1-8) വ്യത്യസ്തമാണെന്നും അതുകൊണ്ട് സെഖര്യാവിന്റെ പാരമ്പര്യത്തിന്റെ പൽക്കാലത്ത് (ക്രി.മു. 4-3 നൂറ്റാണ്ട്-യവനകാലഘട്ടം) എഴുതപ്പെട്ടതാകാം എന്ന ചിന്തയാണ് വേദപറിതാക്കൾക്കുള്ളത് സെരുബ്ബാബേൽ എന്ന ദേശാധിപതിയോ, യോശുവ എന്ന പുരോഹിതനോ ജനത്തെ നയിക്കുന്നില്ല പ്രത്യുത സമൂഹത്തെ നയിക്കുന്നത് പ്രത്യേകമായി പേരു പരാമർശികാത്ത ഇടയന്മാരാണ് പുനർനിർമ്മാണത്തിനു പകരം യുദ്ധവും യരുശലേമിന്റെ ബന്ധനവുമാണ് ഇവിടെ പ്രമേയം. എന്നാൽ ഒന്നാം ഭാഗത്തെ യുഗാന്ത്യ മശീഹാ പ്രതീക്ഷ രണ്ടാം ഭാഗത്ത് തുടരുന്നുമുണ്ട്. ഇതാകാം വ്യത്യസ്ത കാലഘട്ടത്തിൽ എഴുതപ്പെട്ടതെങ്കിലും രണ്ടും ചേർന്ന് ഒരു പുസ്തകമായി പരിഗണിക്കപ്പെടാനുള്ള കാരണം.

മാലാഖമാരുടെ ഇടപെടലും, അതിന്റെ വേദശാസ്ത്രവും ഈ പുസ്തകത്തിന്റെ ഒരു പ്രത്യേകതയാണ് കർത്താവിന്റെ പീഢാനുഭവ സംഭവങ്ങളുമായി ബന്ധിച്ച് വ്യാഖ്യാനിക്കുന്ന ഒരു പുസ്തകവുമാണിത്. സമാധാന പ്രഭുവായ മ്ശീഹാ, ആടുകൾക്കുവേണ്ടി അടികൊള്ളുന്ന നല്ല ഇടയൻ എന്നീ പ്രതീകങ്ങൾ ഉദാഹരണങ്ങൾ. ഓർത്തഡോക്സ് സഭയുടെ ഹാശാ ആഴ്ചയിലെ പ്രുമിയോൻ സെദറാകളിലൂടെ ഈ വ്യാഖ്യാനം വെളിവാകുന്നുണ്ടല്ലോ.



# ബഹുജാതികളുടെ മാതാവ് - സാറാ




വിശ്വാസത്താൽ സാറായും വാഗ്ദത്തം ചെയ്തവനെ വിശ്വസ്തൻ എന്ന് എണ്ണുകയാൽ പ്രായം കഴിഞ്ഞിട്ടും പുത്രോല്പാദനത്തിനു ശക്തി പ്രാപിച്ചു. അതുകൊണ്ട് ഒരുവന്, മൃതപ്രായനായവനുതന്നെ, പെരുപ്പത്തിൽ ആകാശത്തിലെ നക്ഷത്രങ്ങൾ പോലെയും കടപ്പുറത്തെ എണ്ണിക്കൂടാത്ത മണൽപോലെയും സന്തതി ജനിച്ചു (എബ്രാ. 11:11,12)

അബ്രഹാമിന്റെ ഭാര്യ സാറായിയുടെ പേര് സാറാ എന്നു ദൈവം തന്നെ മാറ്റിയത്-അവളെ ബഹുജാതികളുടെ മാതാവാക്കും എന്ന വാഗ്ദത്തം മൂലമാണ്. (ഉല്പ. 17:16) സാറാ എന്ന എബ്രായവാക്കിന്റെ അർത്ഥം. Princes-രാജകുമാരി എന്നാണ് സാറാ ഒരു മകനെ പ്രസവിച്ചു വളർത്തുമെന്ന് ദൈവം അബ്രഹാമിനോടു വാഗ്ദത്തം ചെയ്തിരുന്നു. 90 വയസുവരെ അവർക്കു മക്കളില്ലായിരുന്നു. അതുകൊണ്ട് ദൈവത്തിന്റെ വാക്കിൽ സാറാക്കു വിശ്വാസം വന്നില്ല.

ബഹുജാതികൾക്കു പിതാവാകും എന്ന വാഗ്ദത്തം മൂലം അബ്രാം എന്ന പേരും അബ്രഹാമായി ദൈവം മാറ്റി. അബ്രഹാമിന് 75 വയസും സാറാക്ക് 65 വയസുമുള്ളപ്പോഴാണ് അവർക്ക് ഒരു പുത്രൻ ജനിക്കുമെന്നുള്ള വാഗ്ദാനം ദൈവം നൽകുന്നത്. 12 വർഷത്തെ നീണ്ട കാത്തിരിപ്പിൽ ദൈവത്തിന്റെ വാഗ്ദത്തം നടപ്പിലാകുന്നില്ല എന്നു കണ്ടപ്പോൾ, സാറാ തന്നെ തന്റെ ബാല്യക്കാരത്തിയായ ഹാഗാറിനെ അബ്രഹാമിനു ഭാര്യയായി കൊടുത്തു. ദൈവത്തെ സഹായിക്കാനുള്ള സാറായുടെ ശ്രമം! ഹാഗാർ ഗർഭിണിയാണെന്നറിഞ്ഞപ്പോൾ മുതൽ ഹാഗാറിന് സാറായോടുള്ള പെരുമാറ്റത്തിൽ മാറ്റം വന്നു. സാറാ ഭർത്താവിനെ കുറ്റം ചുമത്തി ഹാഗാർ അവിടെ നിന്നും ഓടിപ്പോയെങ്കിലും ദൈവദൂതന്റെ ഇടപെടൽ മൂലം തിരിച്ചു വന്നു. അബ്രാം സാറായിയോടു "നിന്റെ ദാസി നിന്റെ കയ്യിൽ ഇരിക്കുന്നു. ഇഷ്ടം പോലെ അവളോടു ചെയ്തുകൊൾക (ഉല്പ. 16:6). ഹാഗാർ ഒരു മകനെ പ്രസവിച്ചു. യിശ്മായേൽ എന്നു പേരിട്ടു. എന്നാൽ ദൈവം വാഗ്ദത്ത മകനായി യിശ്മായേലിനെ കണ്ടില്ല.

"യിശ്മായേൽ കാട്ടുകഴുതയെപ്പോലെയുള്ള മനുഷ്യൻ ആയിരിക്കും. അവന്റെ കൈ എല്ലാവർക്കും വിരോധമായും ഇരിക്കും. അവൻ തന്റെ സകല സഹോദരന്മാർക്കും എതിരെ പാർക്കും എന്ന് യഹോവ അരുളിച്ചെയ്തു. (ഉല്പ. 16:12).

വീണ്ടും 13 വർഷം കഴിഞ്ഞാണ് സാറാക്ക് പുത്രൻ ജനിക്കുന്നത്. 25 വർഷത്തെ നീണ്ട കാത്തിരിപ്പിനുശേഷം അബ്രഹാമിന് 100. സാറാക്ക് 90-ാം വയസായപ്പോഴാണ് അവർക്ക് വാഗ്ദത്തമകനായ യിസ്ഹാക്കിനെ ലഭിക്കുന്നത്. അതിനുശേഷം ഹാഗാർ യിശ്മായേലിനെയും കൂട്ടി അവിടം വിട്ടുപോയി. മരുഭൂമിയിൽ പോയിപാർത്തു.

ഞാൻ കാണിപ്പാനിരിക്കുന്ന ദേശത്തേക്കു പോകണമെന്ന ദൈവത്തിന്റെ നിർദ്ദേശപ്രകാരം അബ്രഹാം തന്റെ സകല സമ്പത്തും ആടുമാടുകളും ബാല്യക്കാരുമായി നാടോടികളായി യാത്രചെയ്ത് ഊരിൽ നിന്നും തിരിച്ചു പലരാജ്യങ്ങളിൽകൂടി കടന്ന് കനാനിലെത്തി താമസിച്ചു. (ഉല്പ. 12). സാറാ സുന്ദരിയായിരുന്നു. മരുഭൂമിയിൽകൂടിയുള്ള യാത്ര ഒന്നും അവളുടെ സൗന്ദര്യത്തിനു മങ്ങലേല്പിച്ചില്ല. അവളുടെ സൗന്ദര്യം കാരണം അബ്രഹാം കൊല്ലപ്പെടുമെന്നു സംശയമുണ്ടായി. മിസ്രയിമിൽ എത്തിയപ്പോൾ സാറാ സഹോദരൻ എന്നു പറഞ്ഞ് ഫറവോൻ രാജാവിന്റെ മുമ്പിൽ അവളെ സമർപ്പിക്കേണ്ടിവന്നു. പിന്നീടു ഗെരാർ രാജാവായ അബീമേലെക്ക് സാറായെ കൂട്ടിക്കൊണ്ടുപോയി. രണ്ടു സന്ദർഭങ്ങളിലും ദൈവം ഇടപെട്ടു അവളെ പാപത്തിൽ നിന്നും കളങ്കപ്പെടുത്തലിൽ നിന്നും രക്ഷിക്കുന്നു.

മെമ്രയുടെ തോപ്പിൽ വച്ച് അപരിചിതരായ മൂന്നു പുരുഷന്മാർ വരുന്നതുകൊണ്ട് അബ്രഹാം അവരെ സ്വീകരിച്ചു. സൽക്കാരത്തിനുവേണ്ടതെല്ലാം സാറാ ചെയ്തു കൊടുത്തു. ഒരു ആണ്ടു കഴിഞ്ഞിട്ട് ഞങ്ങൾ മടങ്ങിവരും. അപ്പോൾ സാറാക്കു ഒരു മകൻ ഉണ്ടാകും എന്ന് അവർ പറഞ്ഞത് ഒളിഞ്ഞു നിന്നു കേട്ട സാറാ ഉള്ളുകൊണ്ട് ചിരിച്ചു. വൃദ്ധരായിരിക്കുന്ന ദമ്പതികൾക്ക് ഇത് എങ്ങനെ സാധിക്കും. സ്ത്രീകൾക്കുള്ള പതിവ് സാറെക്കു നിന്നു പോയിരുന്നു. അതുകൊണ്ടാണ് സാറാ ചിരിച്ചത്. എന്നാൽ യഹോവ അബ്രഹാമിനോട്- "സാറാ ചിരിച്ചത് എന്ത്? യഹോവയാൽ കഴിയാത്ത കാര്യം ഉണ്ടോ? ഒരു വർഷം കഴിഞ്ഞ് സാറായ്ക്കു ഒരു മകൻ ഉണ്ടാകും എന്നു പറഞ്ഞു. സാറാ ഭയപ്പെട്ടു. ഇല്ല, ഞാൻ ചിരിച്ചില്ല എന്നു പറഞ്ഞു അങ്ങനെയല്ല, നീ ചിരിച്ചു എന്നു അവൻ അരുളിച്ചെയ്തു. സാറയുടെ ചിരി ദൈവത്തെ കോപിപ്പിച്ചു. എങ്കിലും തന്റെ വാഗ്ദത്തം നിറവേറ്റി. ദൈവത്തിലുള്ള സംശയവും അവിശ്വാസവുമാണ് ചിരി സൂചിപ്പിക്കുന്നത്. യിസ്ഹാക്കു ജനിച്ചപ്പോൾ "ദൈവം എനിക്കു ചിരിയുണ്ടാക്കി. കേൾക്കുവരെല്ലാം എന്നെ ചൊല്ലിചിരിക്കും" എന്നു സാറാ പറഞ്ഞു (ഉല്പ. 21:7).

സാറാ അബ്രഹാമിന്റെ അർദ്ധ സഹോദരി ആയിരുന്നു. അബ്രഹാമും സാറായും ദൈവത്തിന്റെ നിർദ്ദേശമനുസരിച്ചു ഒരേ പാതയിൽ സഞ്ചരിക്കുന്നു. അബ്രഹാമിനെ പോലെ സാറായും ദൈവ വിശ്വാസത്തിൽ ഉറച്ചു നിന്നു. സാറാ സുന്ദരിയായിരുന്നുവെങ്കിലും ആ സൗന്ദര്യം ചൂഷണം ചെയ്യാൻ ദൈവം അനുവദിച്ചില്ല. സാറാ അതിഥിസൽക്കാര പ്രിയയും കാര്യവിചാരകത്വവുമുള്ളവളും ആയിരുന്നു. തന്റെ സമ്പത്തു മുഴുവൻ കാര്യവിചാരകനായ ഏലെയാസറിനു കൊടുക്കാൻ അബ്രഹാം സന്ന

ശേഷം 24-ാം പേജിൽ...

# "കരുതലിന്റെ കരങ്ങളെ അവഗണിക്കരുത്"

മനഃപൂർവ്വം

31

ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

ഒരു പെണ്ണ് കാണൽ ചടങ്ങാണ് രംഗം. കുടുംബം, സൗന്ദര്യം, വിദ്യാഭ്യാസം, ജോലി എന്നിങ്ങനെ ഏതാണ്ട് എല്ലാ കാര്യങ്ങളിലും നല്ല ചേർച്ചയുള്ള വരനും വധുവും, പെൺകുട്ടിയെ നേരിൽ കണ്ട് വിവാഹത്തിനുള്ള വാക്കും ഉറപ്പിച്ച് പോരാനുദ്ദേശിച്ചുള്ള യാത്രയായിരുന്നു. ഏതാണ്ട് വാക്കുറപ്പിക്കാനുള്ള സമയമായപ്പോൾ പെൺകുട്ടിയുടെ അച്ഛൻ പറഞ്ഞു "വളരെ പ്രധാനപ്പെട്ട ഒരാളെക്കൂടെ കണ്ട് അനുഗ്രഹം വാങ്ങിയിട്ടുവേണം വാക്കു പറയാൻ". ചെറുക്കന്റെ വീട്ടുകാർ ഒന്നമ്പരന്നു. "വേണ്ടപ്പെട്ട എല്ലാവരും അവിടെയുണ്ട്. ഇനി അരുടെ കാര്യമാണ് ഇവർ ഉദ്ദേശിക്കുന്നത്" അവർ പരസ്പരം പറഞ്ഞു. "തൊട്ടടുത്ത വീട്ടിൽ ആണ് എന്റെ അനുജൻ താമസിക്കുന്നത്. ജന്മനാ ചില തകരാറുകൾ ഉള്ള ആളാണ്. ചികിത്സയും പരിചരണവും ഒക്കെ കൊണ്ട് മുമ്പോട്ടു പോകുന്നു. കിടപ്പുരോഗിയാണ് ഇത്രയും പറഞ്ഞ് ചെറുക്കൻ വീട്ടുകാരെ അടുത്ത വീട്ടിലേയ്ക്ക് നയിച്ചു. സംസാര ശേഷിയും ചലനശേഷിയും കുറഞ്ഞ് ഒരു വ്യക്തി ആഗതരെ സൂക്ഷിച്ചു നോക്കുന്നുണ്ട്. ജ്യേഷ്ഠൻ അല്പം ശബ്ദമുയർത്തി കല്യാണക്കാര്യം അനുജനെ പറഞ്ഞ് മനസ്സിലാക്കാൻ ശ്രമിക്കുന്നു. കിടപ്പുരോഗിയായ വ്യക്തി അവ്യക്തമായി തന്റെ സഹോദരപുത്രിയെ വിളിക്കുന്നു. അവളുടെ കൈകളിൽ എന്തോ ചെയ്യുന്നു. പെൺകുട്ടിയുടെ അപ്പന്റെ അനുജന് cerebral palsy എന്ന തകരാർ ആണെന്നും, ഏതെങ്കിലും സ്ഥാപനത്തിൽ ആക്കി പരിചരണം നടത്തുന്നതാണ് നല്ലതെന്നും ഡോക്ടർമാർ പറഞ്ഞിരുന്നു. പക്ഷേ ആ കുടുംബം തീരുമാനിച്ചത് അവിടെ തന്നെ ആ പരിചരണം ഏറ്റെടുക്കുക എന്നതായിരുന്നു. ആവുന്നത്ര കാലം മാതാപിതാക്കളും, പിന്നീട് സഹോദരങ്ങളും അവരുടെ മക്കളും ബുദ്ധിയിലും ശാരീരികക്ഷമതയും പരിമിതിയുള്ള ആ വ്യക്തിയെ ബഹുമാനപൂർവ്വം ശുശ്രൂഷിച്ചു വന്നു. ഇതായിരുന്നു ഇതിന്റെ പശ്ചാത്തലം.

പക്ഷേ വാക്കുറപ്പിക്കാൻ ചെന്നവർക്ക് ആകെ ആശയക്കുഴപ്പമായി. "പിന്നെ അറിയിക്കാം. എന്ന ഭംഗിവാക്കിന്റെ മറവിൽ ജന്മനാ വൈകല്യമുള്ള ഒരു വ്യക്തി ഉള്ള വീട്ടിൽ നിന്നും ഒരു ബന്ധുത വേണ്ട എന്ന തീരുമാനത്തിൽ അവർ മടങ്ങിപ്പോകുന്നു. ഉറപ്പിക്കാൻ പോയവർ നല്ല വാർത്തയുമായി മടങ്ങിവരുമെന്ന് പ്രതീക്ഷിച്ചിരുന്ന വല്യപ്പച്ചനോട് മകൻ തന്നെ കാര്യം പറഞ്ഞു. "അതു വേണ്ട അച്ചായാ. പാരമ്പര്യമായി വല്ല തകരാറും വന്നാൽ എന്തു ചെയ്യും? നമുക്കത് വേണ്ടെന്നു വെയ്ക്കാം". വല്യപ്പച്ചൻ കൊച്ചുമകനെ വിളിച്ചു ചോദിച്ചു "മോനേ, നിനക്ക് പെൺകൊച്ചിനെ ഇഷ്ടപ്പെട്ടോ? "എനിക്കിഷ്ടമാണ്. പക്ഷേ" "ഒരു പക്ഷേയും വേണ്ട, നിനക്കിഷ്ടമാണെങ്കിൽ നീ ആ പെൺകൊച്ചിനെ തന്നെ കെട്ടണം. കിടപ്പിലായിപോയ ഉടപ്പിറപ്പിനെ പൊന്നുപോലെ നോക്കുന്ന, വീണുപോയവനെ തള്ളിക്കളയാത്ത ആ കുടുംബത്തിൽ നിന്നും തന്നെ വേണം നമ്മുടെ ബന്ധുത. ദൈവാനുഗ്രഹമുള്ള തലമുറ നമുക്കുണ്ടാകണം." ചുരുക്കിപറഞ്ഞാൽ, ആ വിവാഹം നടന്നു. വല്യപ്പന്റെ പ്രവചനം പോലെ പ്രകാശം പരത്തുന്നു. മരുമകളായി അവൾ ആ കുടുംബത്തിൽ ജീവിച്ചു. സ്നേഹവും സഹനവും എല്ലാം സ്വന്തം ജീവിതത്തിൽ മാതൃക കാണിച്ച അവൾ മൂന്ന് സൽസന്താനങ്ങളുടെ അമ്മയായി തൃപ്തിയായി കഴിയുന്നു.

വീണുപോയവനെ വഴിയിലുപേക്ഷിക്കാതെ ചേർത്തുനിർത്തുന്ന സൽപ്രവർത്തിയുടെ നിർമ്മല സുവിശേഷം നമ്മൾ പ്രാവർത്തികമാകുന്നുണ്ടോ? ശാരീരിക മാനസിക പ്രശ്നങ്ങൾ മൂലം പരിമിതി നേരിടുന്ന വ്യക്തികൾ നമുക്ക് ചുറ്റുമുണ്ട്. അവരെ ബോധപൂർവ്വം നമ്മൾ നമ്മുടെ ജീവിതത്തിൽ നിന്നും ഒഴിവാക്കുന്നു. അപമാനം ഭയന്ന്, നല്ല വിവാഹാലോചനകൾ മുടങ്ങുമോ എന്ന് ഭയന്ന്, പരിമിതികൾ ഉള്ള വ്യക്തികളെ അവരുടെ പോരായ്മകൾ എടുത്തു കാണിക്കത്തക്ക രീതിയിലുള്ള പരിഹാസപ്പേരുകൾ വിളിക്കുക, അവരുടെ കുടുംബാഗങ്ങളെപ്പോലും കളിയാക്കുക എന്നിങ്ങനെയുള്ള സംസ്ക്കാരമില്ലാത്ത പ്രവൃത്തികൾ വിദ്യാസമ്പന്നർ എന്നഭിമാനിക്കുന്ന നമുക്ക് അപമാനകരമാണ്. അംഗഹീനരെ സൗഖ്യമാക്കയും വൈകല്യമുള്ളവരെ ചേർത്തു നിർത്തുകയും ചെയ്ത യേശു തമ്പുരാന്റെ പഠിപ്പിക്കലുകൾക്ക് നിരക്കാത്തതാണ്.

കേൾവിക്ക് പരിമിതി ഉള്ള ഒരു വൃദ്ധൻ ഒരു കല്യാണത്തിനു വന്നാൽ, നടക്കാൻ ബുദ്ധിമുട്ടുള്ള ഒരു വൃദ്ധ ഒരു പ്രാർത്ഥനായോഗത്തിനു വരണം എന്നാഗ്രഹം പ്രകടിപ്പിച്ചാൽ, എന്തൊരസഹിഷ്ണതയാണ് നമ്മളിൽ പലർക്കും! കോൺഫറൻസിൽ പങ്കെടുക്കാൻ വീൽ ചെയറിൽ എത്തിയ സുഹൃത്തിന് ഒന്നാം നിലയിലേ

യ്ക്കെത്താൻ പരസഹായം വേണ്ടിവന്നു. "വയ്യാ യിരുന്നു എങ്കിൽ ഓൺ-ലൈനായി കയറാമായിരുന്നല്ലോ" എന്ന കമന്റ് ആശ്വസിപ്പിക്കാൻ പറയുന്നതായിരിക്കും. പക്ഷേ ആ വ്യക്തിയെ അത് വേദനിപ്പിക്കും എന്ന് നമ്മൾ തിരിച്ചറിയുന്നുണ്ടോ?

പരിമിതികൾ ഉള്ളവർക്ക് വേണ്ടത് അനുകമ്പയല്ല, ഔദാര്യവുമല്ല–ആദരപൂർണ്ണമായ പരിചരണവും ഉൾപ്പെടുത്തലുമാണ്. അവർക്കുവേണ്ടത് പ്രത്യേക സ്ഥാപനങ്ങൾ അല്ല. എല്ലാവരും പോകുന്ന ഇടങ്ങളിൽ അവരെയും ഉൾപ്പെടുത്തുക എന്നതാണ്.

ഓട്ടിസം ഉള്ള ഒരു കുട്ടിയെ സ്ക്കൂളിൽ നിന്നും മാറ്റിയില്ലെങ്കിൽ സ്വന്തം മക്കളെ ആ സ്ക്കൂളിൽ നിന്നും മാറ്റും എന്ന് ഭീഷണിപ്പെടുത്തിയ രക്ഷാകർത്താക്കൾ ഉള്ള നാടാണ് നമ്മുടെ സാക്ഷര കേരളം! പരിമിതികൾ ഉള്ള കുട്ടിയെ കൂടെ കൂട്ടുവാൻ പരിശീലിപ്പിക്കാത്ത മാതാപിതാക്കളുടെ കുട്ടികൾ സ്വാർത്ഥതയുള്ളവരായി മാറാതിരിക്കുമോ?

ഉയിർപ്പിന്റെ പ്രത്യാശയുടെ ഈ കാലഘട്ടത്തിൽ വീണു പോയവരെ വഴിയിൽ ഉപേക്ഷിക്കാതെ, കുറവുകൾ ഉള്ളവരെ തള്ളാതെ ഉൾപ്പെടുത്തിയും ചേർത്തുനിർത്തിയും പോവാൻ നമുക്ക് കഴിയണം.

**വാൽക്കഷ്ണം**

ഓട്ടിസം ബാധിച്ച തന്റെ ഇളയ സഹോദരന്റെ കാര്യം മറച്ചുവെച്ച് തനിക്ക് വിവാഹം വേണ്ട എന്ന തീരുമാനിച്ച അധ്യാപികയ്ക്ക് ആദരവ്! ആ കുഞ്ഞ് തന്റെ വിവാഹ ശുശ്രൂഷയിലും സ്വീകരണ സൽക്കാരത്തിലുമൊക്കെ അർഹമായ ബഹുമാനത്തോടെ പങ്കെടുക്കണം എന്ന് ശഠിച്ച അവരുടെ ശാഠ്യത്തിന് ഒരു ബിഗ് സല്യൂട്ട്!!

*തുടരും...*




ദ്ധനായിരുന്നു. എന്നാൽ സമ്പത്തിനു അവകാശിയായി ഒരു മകൻ വേണമെന്നു സാറായിക്കു നിർബ്ബന്ധമായിരുന്നു. നീണ്ട കാത്തിരിപ്പിനു ശേഷം അതു സഫലമായി. തെറ്റു ചെയ്തിട്ടു ഭർത്താവിനെ പഴിചാരുന്ന സ്വഭാവം ഹവ്വായെപ്പോലെ സാറക്കും ഉണ്ടായിരുന്നു.

ക്രിസ്തീയ സ്ത്രീകൾക്ക് മാതൃകയാകത്തക്ക വണ്ണം ഉള്ള ഒരു വിശ്വസ്തത തന്റെ ഭർത്താവായ അബ്രഹാമിനോട് ഉണ്ടായിരുന്നു. നാം അവിശ്വസ്തരായി തീർന്നാലും അവൻ വിശ്വസ്തനായി പാർക്കുന്നു (2 തിമോ. 2:13) ദൈവത്തിൽ ഉറച്ച വിശ്വാസമുള്ളവരെ ദൈവം എങ്ങനെ കരുതുന്നുവെന്നു സാറായുടെ ജീവിതം നമ്മെ പഠിപ്പിക്കുന്നു. നമ്മുടെ ഹൃദയത്തിന്റെ ആഴത്തിൽ നിന്നുള്ള വിളി അവർ കേൾക്കുന്നു. നമ്മുടെ ആവശ്യം അറിഞ്ഞ് അവൻ നമുക്കു നൽകും. ○



35-ാമത് കേരള ശാസ്ത്ര കോൺഗ്രസ്സിന്റെ ഉത്ഘാടനം കുട്ടിക്കാനം മാർ ബസേലിയോസ് ക്രിസ്ത്യൻ കോളേജ് ഓഫ് എൻജിനീയറിങ് ആൻഡ് ടെക്നോളജിയിൽ മുഖ്യമന്ത്രി പിണറായി വിജയൻ നിർവഹിച്ചു.

സ്ത്രീവിരുദ്ധതയുടെ ഇരിപ്പിടങ്ങൾ ആയിരുന്ന പല അനാചാരങ്ങളും ശാസ്ത്രത്തിന്റെ വളർച്ചയോടെ പിൻവലിഞ്ഞു എന്നും അദ്ദേഹം പറഞ്ഞു.

സയൻസ് കോൺഗ്രസ് അധ്യക്ഷൻ പ്രൊഫ. കെ. പി. സുധീർ, കേരള ശാസ്ത്ര കമ്മീഷൻ മെമ്പർ സെക്രട്ടറി എം എസ് പ്രദീപ്, കോളേജ് ഡയറക്ടർ പ്രിൻസ് വർഗീസ്, സയൻസ് കോൺഗ്രസ് ജോയിന്റ് കൺവീനർ ഡോ.സി. അരുണൻ, കേരള ഫോറസ്റ്റ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് ഡയറക്ടർ ഡോ. ശ്യാം വിശ്വനാഥ്, കോളേജ് പ്രിൻസിപ്പൽ ഡോ വി.എ. ജോർജ്, വൈസ് പ്രിൻസിപ്പൽ പ്രൊഫ. എലിയാസ് ജാൻസൺ എന്നിവർ പ്രസംഗിച്ചു.



റോമിലെ പൊന്തിഫിക്കൽ ഗ്രിഗോറിയൻ യൂണിവേഴ്സിറ്റിയിൽ നിന്ന് Communication Studies ൽ ഡോക്ടറേറ്റ് നേടിയ കുടശ്ശനാട് സെ. സ്റ്റീഫൻസ് കത്തീഡ്രൽ ഇടവകാംഗം ഫാ. വിവേക് വർഗീസ്. വർഗീസ് ദാനിയേലിന്റെയും ലിസി വർഗീസിന്റെയും മകൻ.




# നൈർമ്മല്യം

'നിർമ്മലരിൽ കനിയും നിർമ്മലനാം ദേവാ,
ഞങ്ങൾക്കെന്നും നൽകണമേ നിർമ്മല ഹൃദയം'

ഏപ്രിൽ മാസങ്ങളിൽ മാത്രം കണ്ണുതുറക്കുന്ന ചില പൂക്കളുണ്ട്. തൊടികളിലൊക്കെ ഒരു സുപ്രഭാതത്തിൽ പെട്ടെന്നു പൊട്ടിവിരിഞ്ഞു വിലസുന്ന ലില്ലിപൂക്കളെ കണ്ടിട്ടില്ലേ? ആരും നട്ടതോ, നനച്ചതോ അല്ല, എവിടുന്നോ ഒരു ദേവത പറന്നുവന്ന് തന്റെ മന്ത്രവടി ഉഴിഞ്ഞുണ്ടാക്കിയ ഒരു മായികലോകം പോലെ മനോഹരമായ കാഴ്ചയാണത്. ഒരു പൂവിന്റെ ഭംഗി, കുഞ്ഞിന്റെ പുഞ്ചിരി ഒക്കെ നിർമ്മലവും മനോഹരവുമാണ്.

വി.കന്യകയുടെയും ശിശുവിന്റെയും ചില പുരാതന ചിത്രങ്ങൾ നോക്കിയാൽ, അതിലൊക്കെ വെളുത്ത ലില്ലി പൂക്കൾ വരച്ചു ചേർത്തിരിക്കുന്നതു കാണാം. കന്യകമറിയാമിനെപ്പോലെ പരിശുദ്ധിയുടെ പ്രതീകമാണ് എന്നും ഈ വെളുത്ത ലില്ലിപുഷ്പങ്ങൾ. ക്രിസ്തുവിന്റെ ഗിരിപ്രഭാഷണത്തിലും ഈ പൂക്കൾ കടന്നുവരുന്നുണ്ട്. (lilies of the fields വി.മത്താ 6:28 30). അതേ പോലെ നൈർമ്മല്യവുമായി ബന്ധപ്പെട്ട് മറ്റൊരു ജീവിയെ കർത്താവ് അവതരിപ്പിക്കുന്നുണ്ട് പ്രാവ്. മിഷൻ രംഗത്തേക്ക് തന്റെ ശിഷ്യരെ പറഞ്ഞയക്കുമ്പോൾ പ്രാവിനെപ്പോലെ നിഷ്ക്കളങ്കരായിരിക്കുവാൻ ഉപദേശിക്കുന്നുണ്ട് (വി.മത്താ 10:16). അതായത് പ്രതികാരമില്ലാത്ത സ്വഭാവം കാക്കുക എന്നർത്ഥം. പ്രാവ് കെട്ടിടങ്ങളുടെ മുകളിലും പാറയിടുക്കിലും ഒക്കെ മുട്ടയിട്ട് അടയിരിക്കും. വികൃതികളായ കുട്ടികൾ അതിന്റെ മുട്ടകൾ തട്ടിയെടുക്കും. അപ്പോൾ അമ്മപ്രാവ് ദുഃഖത്തോടെ നോക്കിയിരിക്കും. ബഹളം വയ്ക്കാതെ ആ സ്ഥലം വിട്ട് ദൂരേക്ക് പറന്നു പോവുകയും ചെയ്യും. അതേ സ്ഥാനത്ത് ഒരു കാക്കയാണെങ്കിൽ മുട്ടയെടുക്കാൻ വരുന്നവരെ കൊത്തി ഓടിക്കും എന്നുറപ്പാണ് ഇത്രയും നിഷ്കളങ്കതയുള്ള പ്രാവിനെപ്പോലെയാകണം എന്നാണ് വാക്യത്തിന്റെ ആദ്യഭാഗത്ത് യേശു പറയുന്നത്.

എന്നാൽ നിഷ്ക്കളങ്കത ഇന്നത്തെ സമൂഹത്തിൽ ഏതളവിൽ വരെയാകാം എന്നു ചിന്തിക്കേണ്ടതുണ്ട്. നമ്മുടെ കുട്ടികളെ കളങ്കരഹിതരായി വളർത്തി ലോകത്തിലേക്കിറക്കി വിട്ടാലുള്ള അവസ്ഥ ആധുനിക ചുറ്റുപാടിൽ വളരെ അപകടം പിടിച്ചതാകാം. ചെന്നായ്ക്കളുടെ നടുവിലേക്കാണ് നാം അവരെ ഇറക്കിവിടുന്നത്. മൊബൈലിൽ, വാട്സ് ആപ്പിൽ, ഫേസ്ബുക്കിൽ, ചോക്കലെറ്റുകളിൽ ഒക്കെയാണ് പ്രലോഭകൻ ഒളിച്ചിരിക്കുക. എത്ര പഠിച്ചാലും പഠിപ്പിച്ചാലും സോഷ്യൽ മീഡിയ ഉപയോഗത്തിൽ പാലിക്കേണ്ട മര്യാദകളും കരുതലുകളും മിക്കപ്പോഴും നമ്മുടെ കുട്ടികളും വീട്ടമ്മമാരും പാലിക്കുന്നതായി കാണാറില്ല. ചതിക്കുഴികളിൽ വീണ്, ജീവിതം തകർന്നടിയുമ്പോഴാണ് പലർക്കും തിരിച്ചറിവുണ്ടാകുന്നത്. പത്രമാദ്ധ്യമങ്ങളിൽ എന്നും നിറഞ്ഞു നിൽക്കുന്നത് ചതിയുടെ, കബളിപ്പിക്കലുകളുടെ കഥകളാണ്. വഞ്ചിക്കപ്പെട്ട കൗമാരക്കാരി, വീട്ടമ്മമാർ, സ്വർണ്ണച്ചേന, വജ്രം, ആട്, തേക്ക് തുടങ്ങി പുരാവസ്തു വില്പന വരെയുള്ള ബിസിനസ് വാഗ്ദാനങ്ങളിൽ പെട്ട് പണം നഷ്ടപ്പെടുന്ന പുരുഷന്മാർ! കൂടോത്രം, മന്ത്രവാദം, നരബലി എന്നീ അനാചാരങ്ങളുടെ വലകൾ വേറെയും. കുടുംബമൂല്യങ്ങൾ ഫ്യൂഡൽ കാലത്തിലേക്കു പിന്നോക്കം പോവുകയാണോ! കുട്ടികളെ ബോധവൽക്കരിക്കാൻ സഭയും സർക്കാരും വിദ്യാഭ്യാസ സ്ഥാപനങ്ങളും ഒക്കെ തുടങ്ങിവച്ചിരിക്കുന്ന കാൽവെയ്പ്പുകൾ ദൃഢമാക്കേണ്ടതുണ്ട്. ആരംഭശൂരത്വം നമ്മെ എങ്ങും കൊണ്ടെത്തിക്കുകയില്ല. Miles to go before we sleep....

കർത്താവു വീണ്ടും പറയുന്നു, ചെന്നായ്ക്കൾ നിറഞ്ഞ ഈ ലോകത്ത് പ്രാവിനെപ്പോലെ കളങ്കമില്ലാത്തവരായാൽ പോരാ, പാമ്പിനെപ്പോലെ ബുദ്ധിയുള്ളവരും ആകേണ്ടിയിരിക്കുന്നു. പാമ്പിന് ആപത്ത് വരുമ്പോൾ സ്വന്തം തല സംരക്ഷിക്കുവാൻ നന്നായി അറിയാം. തലയ്ക്കടിയേറ്റാൽ മാത്രമേ അതു ചാവുകയുള്ളു. ഹൃദയശുദ്ധി സൂക്ഷിക്കുന്നതോടൊപ്പം ആപത്തുകൾ മണത്തറിയുവാനും ചതിക്കുഴികളിൽ പെടാതെ രക്ഷപ്പെടുവാനും നമുക്ക് കഴിയണം. വിശുദ്ധ വചനങ്ങൾ എക്കാലത്തും സംഗതമാണ്!.

'സൈബർ അഡിക്ഷൻ' ഇന്നത്തെ ഏറ്റവും വലിയ ഒരു മാനസിക പ്രശ്നമാണ്. നന്മതിന്മകളെ തിരിച്ചറിഞ്ഞ് വിവേക പൂർണ്ണമായ തിരഞ്ഞെടുപ്പുകൾ നടത്തിയേ തീരൂ. നമ്മുടെ കൈകളിൽ ഒതുങ്ങിയിരിക്കുന്ന സോഷ്യൽ മീഡിയാ നമുക്കനുഗ്രഹമാണ്. എന്നാൽ അതു നമ്മെ വിഴുങ്ങുവാൻ അനുവദിച്ചാൽ ഒരു ശാപമായി മാറും. പത്രോസ് ശ്ലീഹാ എഴുതിയപോലെ പ്രലോഭകൻ അലറുന്ന സിംഹം പോലെ വാതിൽക്കൽ ചുറ്റി നടക്കുന്നുണ്ട്, ആരെ വിഴുങ്ങേണ്ടു എന്നാണവന്റെ ചിന്ത. (1 പത്രോ 5:8) മഞ്ഞുപോലെ വെളുത്ത കടലാസ്. അവൾ പറഞ്ഞു, 'നിർമ്മലയായാണു ഞാൻ സൃഷ്ടിക്കപ്പെട്ടത്. എന്നെ അന്ധകാരം സ്പർശിക്കുന്നതിനേക്കാൾ, തീയിൽ ദഹിച്ച് വെളുത്ത ഭസ്മമായിത്തീരാൻ ഞാൻ ആഗ്രഹിക്കുന്നു.' അവൾ പറയുന്നത് മഷിക്കുപ്പികേട്ടു. തന്റെ കറുത്ത ഹൃദയത്തിൽ അതു ചിരിച്ചു. പക്ഷെ ഒരിക്കലും അവളെ സമീപിക്കാൻ അതിനു ധൈര്യമുണ്ടായില്ല. ബഹുവർണ്ണ പെൻസിലുകളും അവൾ പറയുന്നതു കേൾക്കുന്നുണ്ടായിരുന്നു. അവരും അവളെ സമീപിക്കാൻ ധൈര്യപ്പെട്ടില്ല. മഞ്ഞുപോലെ വെളുത്ത കടലാസ് നിത്യകാലം നിർമ്മലയായി നിലകൊണ്ടു, വിശുദ്ധയും കളങ്കരഹിതയുമായി അതേ സമയം ശൂന്യയായും. (ഖലീൽ ജിബ്രാൻ)

# വിശ്വാസികളുടെ പുതിയ ഞായർ



ഫാ. ബ്രിൻസ് അലക്സ് മാത്യൂസ്, കോന്നി

സഭയുടെ വിശ്വാസ ജീവിതത്തിൽ കർത്താവിന്റെ ഉയിർപ്പിനുള്ള സ്ഥാനം നിസ്തു ലമാണ്. യേശുക്രിസ്തുവിന്റെ ഉയിർപ്പാണ് ഞായറാഴ്ച ആചരണത്തിന്റെ അടിസ്ഥാനം എന്നതിലും സംശയമില്ല ഓരോ ഞായറാഴ്ചയിലും ആചരിക്കുന്ന ഉയിർപ്പ് പെരുന്നാളാണ് ഞായറാഴ്ച. കർതൃദിവസത്തിൽ താൻ ആത്മവിവശനായി എന്ന് യോഹന്നാൻ ശ്ലീഹാ വെളിപാട് പുസ്തകത്തിൽ പറയുമ്പോൾ ആദിമ കാലത്തിൽ തന്നെ കർത്തൃദിനത്തിന്റെ അഥവാ ഞായറാഴ്ചയുടെ ആചരണം സഭ ആരംഭിച്ചു എന്ന് വേണം നാം മനസ്സിലാക്കുവാൻ.

അപ്പോസ്തോലിക പിതാവായ അന്ത്യോഖ്യയിലെ വിശുദ്ധ ഇഗ്നാത്തിയോസ് മഗ്നീഷ്യർക്ക് എഴുതിയ ലേഖനത്തിൽ ഇപ്രകാരം പറയുന്നു "പഴയ ആചാരങ്ങൾ പ്രകാരം ജീവിച്ചവർ പുതിയ പ്രതീക്ഷയിൽ എത്തിച്ചേർന്നിരിക്കുന്നു. അവർ ശാബതാചരണം നിർത്തിയിരിക്കുന്നു. കർത്താവിൻറെ ദിനത്തെ ആചരിക്കുന്നു. അങ്ങനെ അവരുടെ ജീവിതവും നമ്മുടെ ജീവിതവും പ്രകാശിക്കുന്നു".

ഉയിർപ്പിന് ശേഷം വരുന്ന ആദ്യ ഞായർ എന്ന തലത്തിൽ സഭയും ഓരോ വിശ്വാസിയും സന്തോഷത്തോടും അഭിമാനത്തോടും നോക്കിക്കാണേണ്ട ദിനമാണ് പുതു ഞായർ. കേവലം ഉയർപ്പിന്റെ ആഹ്ലാദപ്രകടനം മാത്രമല്ല പുതു ഞായറാഴ്ച പകർന്നു നൽകുന്നത്

### പുതുക്കത്തിന്റെ ഞായറാഴ്ച

പുനരുത്ഥാനത്തിന്റെ ആശ്ചര്യവും കൗതുകവും മാറി അത് ചരിത്രത്തിൽ സംഭവിച്ച ഒരു യാഥാർത്ഥ്യമാണ് എന്ന് ചിന്തയിലേക്കാണ് പുതുഞായറാഴ്ച നമ്മെ കൂട്ടിക്കൊണ്ടു പോകുന്നത്. "സത്യമായും താൻ ഉയർത്തെഴുന്നേറ്റു" എന്ന വിശ്വാസ പ്രഖ്യാപനം ഒരു സത്യമാണെന്ന് വിശ്വാസഹൃദയങ്ങളിൽ നാം തിരിച്ചറിയുകയാണ് . തന്റെ ജീവിതകാലത്ത് കർത്താവ് വാഗ്ദാനം ചെയ്ത പുതുക്കത്തിലേക്ക് പുനരുത്ഥാനത്തോടെ തങ്ങൾ അടുത്ത് വന്നിരിക്കുന്നു എന്ന് വിശ്വാസ ഹൃദയങ്ങളെ ഓർമ്മപ്പെടുത്തുകയാണ് പുതു ഞായറാഴ്ച ചെയ്യുന്നത്. പുതിയ സഭ, പുതിയ സ്തോത്രം, പുതിയ സമാധാനം, പുതിയ സൃഷ്ടി തുടങ്ങിയ പദങ്ങൾ പുതുഞായറാഴ്ചയുടെ പ്രൊമിയോൻ സെദറാകളിൽ പിതാക്കന്മാർ ആവർത്തിക്കുന്നത് ഈ ബോധ്യത്തോടെ ആണ്.

### മാറ്റത്തിന്റെ ഞായറാഴ്ച

ശാബത് ആചാരണത്തിൽ നിന്ന് ഞായറാഴ്ച്ച ആചരണത്തിലേക്കുള്ള മാറ്റത്തിന്റെ ദിനമായി പുതു ഞായറാഴ്ചയെ നമുക്ക് കണക്കാക്കാം. കർത്താവിന്റെ ഉയിർപ്പിന്റെ ആദ്യ ഓർമ്മയും ആഘോഷവും പങ്കാളിത്തവുമൊക്കയാണ് പുതുഞായറാഴ്ച. ഉയിർപ്പിന്റെ മാതൃകയിൽ ഉള്ള ആദ്യ ദിനമാണ് പുതുഞായറാഴ്ച. വി. ഇഗ്നാത്തിയോസ് ട്രല്ലിയൻസിന് എഴുതിയ ലേഖനത്തിൽ ഇപ്രകാരം പറയുന്നു. 'ശബ്ബത്തിൽ അവൻ ഭൂമിയിൽ തുടർന്നു. കർത്താവിന്റെ ദിവസത്തിന്റെ പ്രഭാതത്തിൽ അവൻ മരിച്ചവരിൽ നിന്ന് ഉയിർത്തെ ഴുന്നേറ്റു; ശബത്ത് ശവസംസ്കാരത്തെ ആശ്ളേഷിക്കുന്നു. കർത്താവിന്റെ ദിവസമോ പുനരുത്ഥാനത്തെ ഘോഷിക്കുന്നു. (Ignatius to the Trallians Chap 9). തുടർന്ന് വരുന്ന ഓരോ ഞായറാഴ്ച കളുടെയും മുൻ കുറി എന്ന വണ്ണം ഉയിർപ്പിന്റെ ആദ്യ ആചരണത്തെ നമുക്ക് മനസ്സിലാക്കുവാൻ സാധിക്കും.

### വെൺമയുടെ ഞായറാഴ്ച

ഉയർപ്പ് പെരുന്നാളിന് ശേഷം വരുന്ന ദിനങ്ങൾ ഹേവോറോ ദിനങ്ങൾ എന്നാണല്ലോ സഭയിൽ അറിയപ്പെടുക. ഹേവോറോ എന്ന വാക്കിന് വെണ്മ എന്നാണ് അർത്ഥം എന്ന് നമുക്കറിയാം. ആദിമസഭാ ജീവിതത്തിൽ വിശ്വാസ പഠിതാക്കൾക്ക് വിശുദ്ധ മാമോദിസ നൽകിയിരുന്ന ദിനങ്ങളായിരുന്നു അത്. മാമോദിസയോടൊപ്പം അവർക്ക് ലഭിച്ചിരുന്ന വെൺമയുടെ വസ്ത്രങ്ങളുടെ അഥവാ വെള്ള വസ്ത്രങ്ങളുടെ ഒരു സുചന കൂടിയാണ് ഈ ദിനങ്ങൾ. വെളിപാട് പുസ്തകത്തിൽ മഹാകഷ്ടത്തിൽ നിന്ന് വന്ന രക്ഷിതഗണത്തെ പറ്റി പറയുമ്പോൾ "അവർ കുഞ്ഞാടിന്റെ രക്തത്തിൽ തങ്ങളുടെ അങ്കി അലക്കി വെളുപ്പിച്ചിരിക്കുന്നു" എന്നാണ് സൂചിപ്പിക്കുന്നത് (വെളിപാട് 7:14). വിശുദ്ധ മാമോദിസ ഏറ്റ രക്ഷിതഗണത്തെക്കുറിച്ച് തന്നെയാണ് അവിടെ

സൂചിപ്പിക്കുന്നത് എന്ന് വ്യക്തമാണ്. ഇങ്ങനെ വിശ്വാസ പരിതാക്കളായിരുന്ന വിശുദ്ധ മാമോദിസ ഏറ്റ പുതിയ വിശ്വാസികളെ സംബന്ധിച്ച് ഉയർപ്പിന് ശേഷം വരുന്ന ഞായർ അവരുടെ ജീവിതത്തിലെ ഏറ്റവും സുപ്രധാനമായ ഒരു ഞായറാഴ്ച ആയിരുന്നു. മുൻപുണ്ടായിരുന്ന ഞായറാഴ്ചകൾ പോലെ ആയിരുന്നില്ല അത് അവർക്ക്. അതൊരു പുതിയ ഞായറാഴ്ച ആയിരുന്നു കർത്താവിന്റെ തിരുശരീര രക്തങ്ങളിൽ പങ്കാളി കളാകുവാൻ തക്കവണ്ണം അവർക്ക് ലഭിച്ച പുതിയ അവസരം ആയിരുന്നു അത്. കർത്താവിന്റെ ഉത്ഥാനം വഴിയായി അവർക്ക് ലഭിച്ച സ്വാതന്ത്ര്യത്തിന്റെ അടയാളമാണ് വെൺമയുടെ ഈ ഞായർ.

**സത്യ ആരാധനയുടെ ഞായറാഴ്ച**

പുതുഞായറാഴ്ച നാം വായിക്കുന്ന വിശുദ്ധ ഏവൻഗേലിയോൻ ഭാഗം വിശുദ്ധ യോഹന്നാന്റെ സുവിശേഷം 20: 19 31 വരെ ആണല്ലോ പുനരുത്ഥാനത്തിനു ശേഷമുള്ള ശിഷ്യന്മാരുടെ കൂടിവരവും അവിടെയുള്ള തോമാശ്ലീഹായുടെ അസാന്നിധ്യവും പിന്നീട് തോമാശ്ലീഹാ ഉള്ളപ്പോൾ യേശുക്രിസ്തു പ്രത്യക്ഷനാ കുന്നതും മറ്റുമാണ് അവിടെ നാം വായിച്ചു കേൾക്കുന്നത്. അന്നത്തെ ജീവിത സാഹചര്യത്തിൽ നിലനിന്നിരുന്ന ചക്രവർത്തി ആരാധനയോടും വിജാതീയ വന്ദനങ്ങളോടും ഒക്കെയുള്ള തോമാശ്ലീഹായുടെ പ്രതിരോധ സ്വരമായി വേണം നാം അതിനെ മനസ്സിലാക്കുവാൻ. റോമൻ ചക്രവർത്തിമാരെ ദൈവം എന്ന് കരുതി ആരാധിച്ചിരുന്ന ഒരു സമൂഹമായിരുന്നു അത്. ചക്രവർത്തിയാണ് ആരാധനയ്ക്ക് യോഗ്യൻ എന്ന സങ്കല്പം റോമാ സാമ്രാജ്യത്തിൽ എങ്ങും പടർന്നിരുന്നു. കർത്താവ് (Kurios) എന്നും ദൈവം (Theos) എന്നുമുള്ള തീർത്തും സാങ്കേതികമായ പദങ്ങൾ ചക്രവർത്തിമാർ സ്വയം എടുത്ത് അണിഞ്ഞിരുന്നു. ഞായറാഴ്ച ശിഷ്യന്മാർ കൂടിയിരിക്കുമ്പോൾ തോമാശ്ലീഹ കർത്താ വിന്റെ വിലാപ്പുറത്ത് കൈകൾ വച്ചിട്ട് നടത്തുന്ന വിശ്വാസപ്രഖ്യാപനം തന്റെ സത്യആരാധനയുടെ പ്രഖ്യാപനമാണ്. ചക്രവർത്തി അല്ല കർത്താവും ദൈവവും പിന്നെയോ ആ റോമൻ സാമ്രാജ്യത്താൽ കുരിശിൽ തറച്ച് കൊല്ലപ്പെട്ട യേശുക്രിസ്തു വാണ് എന്റെ കർത്താവും ദൈവവവും എന്നും തോ മാശ്ലീഹ ലോകത്തോട് വിളിച്ചു പറയുകയാണ്. മുകളിൽ സ്വർഗത്തിൽ ആകട്ടെ താഴെ ഭൂമിയിൽ ആകട്ടെ ആരാധനയ്ക്ക് യോഗ്യനായവനും എന്റെ രക്ഷകനും യേശുക്രിസ്തുവാണെന്ന് തോമാശ്ലീഹായുടെ പ്രഖ്യാപനം വിശ്വാസ ജീവിതത്തിന് വലിയ കരുത്ത് പകരുന്നതാണ്. ആധുനിക കാലത്തും സത്യാരാധനയ്ക്ക് വിരുദ്ധമായ ചിന്താധാരകൾ രൂപപ്പെട്ടു വരുമ്പോൾ പുതു ഞായറാഴ്ചയിലെ ഈ സത്യാരാധന മാർഗനിർദ്ദേശം തീർത്തും പ്രസക്തമാണ്.

ഒന്നാം ദിനം ദൈവം സൃഷ്ടി കർമ്മം ആരംഭിച്ച ദിനമാണ്. കർത്താവിന്റെ ഉയിർപ്പ് ആഴ്ച വട്ടത്തിന്റെ ഒന്നാം നാൾ സംഭവിക്കുമ്പോൾ അത് പുതിയ സൃഷ്ടിയുടെ തുടക്കമാണ്. പുതുഞായറാഴ്ച അതിന്റെ ഓർമ്മപ്പെടുത്തലും.

## ഓർമ്മ



രണ്ടാം മാർത്തോമ്മായുടെ 327-ാം ഓർമ്മ (ഏപ്രിൽ 14, നിരണം വലിയ പള്ളി)



ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ 72 -ാം ഓർമ്മ (ഏപ്രിൽ 17, പുത്തൻകാവ് കത്തീഡ്രൽ)



യൂഹാനോൻ മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പായുടെ 229 -ാം ഓർമ്മ (ഏപ്രിൽ 21, ചെങ്ങന്നൂർ പഴയ സുറിയാനി പള്ളി)



മൂന്നാം മാർത്തോമ്മായുടെ 335 -ാം ഓർമ്മ (ഏപ്രിൽ 22, കടമ്പനാട് കത്തീഡ്രൽ)



ഒന്നാം മാർത്തോമ്മായുടെ 353 -ാം ഓർമ്മ (ഏപ്രിൽ 25, അങ്കമാലി ചെറിയ പള്ളി)



മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീൽ ബാവായുടെ 352 -ാം ഓർമ്മ (ഏപ്രിൽ 27, വടക്കൻ പറവൂർ പള്ളി)



പ. ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 110 -ാം ഓർമ്മ (മെയ് 3, പാമ്പാക്കുട ചെറിയ പള്ളി)



5-ാം മാർത്തോമ്മായുടെ 258 -ാം ഓർമ്മ (മെയ് 8, നിരണം വലിയ പള്ളിയിൽ)

*Favours Received*

# ഗതി മാറ്റുന്ന ദ്യുതി

ഫാ. സിബി മാത്യു വർഗീസ്

*മനുഷ്യരെ പിടിക്കുന്നവരാക്കാം* എന്നു പറഞ്ഞല്ലേ അവൻ നമ്മളെ വിളിച്ചത്. വള്ളവും, വലയും എന്തിന് അപ്പനെയും അമ്മയെയും വരെ ഉപേക്ഷിച്ചല്ലേ നമ്മൾ അവന്റെ കൂടെ കൂടിയത്. ഓശാന ദിവസത്തെ ആർപ്പുവിളിയും, ആരവങ്ങളും കേട്ടപ്പോൾ ഇനി നമ്മളാണ് ഈ ഭൂമി ഭരിക്കുക എന്നുവരെ തോന്നിപ്പോയി. ജീവിതം ഒന്നു സ്ഥിരപ്പെട്ടു എന്നു കരുതിയതാണ്. എല്ലാം നഷ്ടപ്പെട്ടല്ലോ. എന്താടോ അവൻ നമ്മളോട് ഇങ്ങനെയൊരു കടുംകൈ ചെയ്തത്. അവൻ നമ്മളെപ്പറ്റി ഒന്നു ആലോചിച്ചുകൂടി ഇല്ലല്ലോ. ഉപേക്ഷിച്ചു പോയല്ലോ! നമ്മൾ ഇനി എന്തു ചെയ്യും? ഇവന്മാർ നമ്മളെ ഇനി വച്ചേക്കുമോ? സ്ഥലം വിടാം, അതാണ് നല്ലത്. അങ്ങനെ യെരുശലേമിൽ നിന്ന് എമ്മാവൂസിലേയ്ക്ക് പോയ ശിഷ്യന്മാർ ദുഃഖിതരായിരുന്നു. അവർ ഇത്രയും കാലം നേതാവായി, നായകനായി ആദരിച്ചിരുന്ന, ദൈവത്തിന്റെയും മനുഷ്യരുടെയും മുമ്പിൽ വാക്കിലും പ്രവർത്തിയിലും ശക്തനായ പ്രവാചകൻ, ഇസ്രായേലിനെ മോചിപ്പിക്കുമെന്ന് പ്രതീക്ഷിച്ചിരുന്ന യേശു ഇതാ ദാരുണമായി ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഒരു നേതാവ് എന്ന് കരുതിയവൻ കുറ്റവാളിയായി കൊല്ലപ്പെട്ടിരിക്കുന്നു. ശിഷ്യന്മാർ എന്താണോ പ്രതീക്ഷിച്ചിരുന്നത് അതിന് വിപരീതമായി സംഭവിച്ചിരിക്കുന്നു.

ഒരു സംരംഭം പരാജയത്തിൽ കലാശിച്ചു എന്ന ബോധ്യത്താൽ അതിൻറെ കയ്പ്പുമായി നിരാശയോടെ നടന്നുനീങ്ങുന്ന രണ്ടു മനുഷ്യർ. പെസഹായ്ക്കു മുമ്പുവരെ ആനന്ദഭരിതരായിരുന്നു അവർ. ആ ദിനങ്ങൾ തങ്ങളുടെ കാത്തിരിപ്പിനെയും അഖിലജനത്തിന്റെ പ്രത്യാശയെയും സംബന്ധിച്ചിടത്തോളം നിർണ്ണായകങ്ങളാണെന്ന് അവർ കരുതിയിരുന്നു. തങ്ങളുടെ ജീവിതം അവർ സമർപ്പിച്ച യേശു അവന്റെ പോരാട്ടത്തിൽ അവസാന പാദത്തിൽ എത്തിയിരിക്കുന്നതായി അവർക്കു തോന്നി. അവിടുന്ന് നീണ്ട ഒരുക്കത്തിനും ഉപവാസത്തിനും ശേഷം ഇപ്പോൾ അവിടത്തെ ശക്തിമുഴുവൻ പ്രകടിപ്പിക്കുമെന്ന് അവർ വിചാരിച്ചു. ഇതായിരുന്നു അവരുടെ പ്രതീക്ഷ. എന്നാൽ സംഭവിച്ചത് മറിച്ചാണ്. കാൽവരിയിൽ ഉയർത്തപ്പെട്ട ആ കുരിശ് അവരെ സംബന്ധിച്ച് പരാജയത്തിന്റെ അടയാളമായിരുന്നു.

യേശുവുമായുള്ള ആ ശിഷ്യരുടെ സമാഗമം തികച്ചും ആകസ്മികമെന്നു തോന്നാം; ജീവിതത്തിലെ അനേകം ഒത്തുചേരലുകളിൽ ഒന്നുപോലെ. ഒരു അപരിചതൻ ചിന്താകുലരായി നടന്നു നീങ്ങുന്ന ആ രണ്ടു മനുഷ്യരോടൊപ്പം ചേരുന്നു അത് യേശുവാണ്. എന്നാൽ അവരുടെ നയനങ്ങൾക്ക് തങ്ങളുടെ ഗുരുവിനെ തിരിച്ചറിയാൻ സാധിക്കുന്നില്ല.

നിരാശയുടെ പടുകുഴിയിൽ വീഴുമ്പോൾ കണ്ണുകളിൽ അന്ധത ബാധിക്കുന്നത് സ്വാഭാവികമാണ്. യെരുശലേമിൽ നിന്നും എമ്മാവൂസിലേക്കുള്ള യാത്ര നിരാശാജനകമായ യാത്രയാണ് യെരുശലേം, ക്രിസ്തുവിന്റെ ഗന്ധമുള്ള ഭൂമികയാണ്. അവന്റെ പീഡാസഹനങ്ങൾ, കുരിശുമരണം, ഉയിർപ്പ് അങ്ങനെ എന്തെല്ലാം സ്മരണകൾ യെരുശലേമിലുണ്ട്. അവയെല്ലാം പാടേ നിരസിച്ചുകൊണ്ട് എമ്മാവൂസിലേക്ക്. ക്രിസ്തുവിനെ കണ്ടുമുട്ടിയില്ലായിരുന്നുവെങ്കിൽ ഈ യാത്ര കടലിലിൽ നിന്നും കയത്തിലേക്ക് ആകുമായിരുന്നു. മനഃപൂർവം ഒരു സഹയാത്രികന്റെ വേഷമണിയുകയാണ് ക്രിസ്തു. അയാൾക്ക് അങ്ങനെ ഉപേക്ഷിച്ചു പോകാൻ കഴിയില്ല. അവർപോലുമറിയാതെ അവരോടൊപ്പം അയാൾ സഞ്ചരിക്കുകയാണ്. അവരുടെ മ്ലാനമുഖത്തു പ്രത്യാശയുടെ വെളിച്ചം ഉദിക്കും വരെ ഒപ്പം നടക്കുന്ന ദൈവം. തിരികെ യെരുശലേമിലേക്ക്, ഉയിർപ്പിന്റെ പ്രത്യാശ പേറുന്ന മണ്ണിലേക്ക്

അവരുടെ ഗതി തിരിച്ചുവിടുകയാണ്.

ചരിത്രത്തിൽ ഇടപ്പെട്ട ദൈവത്തെ തിരുവെഴുത്തുകളിൽ നിന്നും അവരുടെ സ്മൃതിപഥത്തിലേക്ക് കൊണ്ടുവരുവാൻ ക്രിസ്തു ശ്രമിക്കുന്നു. ഇരുൾ മൂടിയ അവരുടെ നയനങ്ങളിൽ തിരുവചനം വെളിച്ചം വീശുന്നുണ്ടെന്നുള്ളത് സ്പഷ്ടമാണ്. അതുകൊണ്ടാണല്ലോ വെളിച്ചം പകർന്നു നൽകിയ സഹയാത്രികന്റെ കൂട്ട് ആ രാത്രിയിൽ അവർ ആവശ്യപ്പെടുന്നത്. പാതിവെളിച്ചത്തിൽ കൂട്ടവസാനിപ്പിക്കുന്നവരാണ് നമ്മൾ. ഒരു നുറുങ്ങു വെട്ടത്തിൽ തപ്പിത്തടഞ്ഞു നടക്കാൻ നമ്മൾ പഠിച്ചുപോയി. 'അതുമതി' എന്നൊരു ചിന്ത. പക്ഷേ അടുത്ത ഘട്ടത്തിൽ ആ വെളിച്ചം അവരുടെ യാത്രയുടെ ഗതിതന്നെ തകിടം മറിക്കുകയാണ് (A subversive shift). അടുത്ത ഘട്ടത്തിൽ മനഃശാസ്ത്രപരമായ ഒരു സമീപനമാണ് (A psychological move) ഗുരു തെരെഞ്ഞെടുക്കുന്നത്. അപ്പം മുറിച്ചു നൽകുകയാണ്. ഭാഗിച്ച അപ്പത്തിനിടയിലൂടെ അവർ യഥാർത്ഥ വെളിച്ചം കണ്ടു. 'ഞാൻ ലോകത്തിന്റെ വെളി ച്ചമാകുന്നു' എന്നു പറഞ്ഞവൻ ഇതാ തങ്ങളുടെ മുൻപിൽ. ഇനി മടക്കയാത്രയാണ്. എവിടെ നിന്നു വന്നുവോ, ആ ഉത്ഥാനത്തിന്റെ പ്രത്യാശ മണക്കുന്ന യെരുശലേമിലേക്ക്. എമ്മാവൂസ് കേവലം ഒരു സ്ഥലനാമമല്ല, ഓരോ ക്രിസ്തുശിഷ്യനും ചിലപ്പോഴെങ്കിലും കടന്നുപോകുന്ന ജീവിതാനുഭവമാണ്. ശിഷ്യന്മാരുടെ സങ്കല്പത്തിലുണ്ടായിരുന്ന മശിഹാ സകലതിനെയും അടക്കി ഭരിക്കുവാൻ കഴിവുള്ള, നിലവിലുള്ള ഭരണകൂടത്തെ അട്ടിമറിക്കാൻ കെൽപ്പുള്ള, അതിശക്തനായ രാജാവാണ്. അടിയും, തുപ്പലുമേറ്റ്, മുൾകിരീടം അണിഞ്ഞു നഗ്നനായി കുരിശിൽ മരിക്കുന്ന മശിഹായെ അവർക്ക് ഉൾക്കൊള്ളാൻ സാധിക്കുന്നില്ല. സ്ത്രീകൾ വന്നു പറഞ്ഞ ഉയിർപ്പിന്റെ അനുഭവം പോലും അവർക്കൊരു കെട്ടുകഥ പോലെയാണ് തോന്നിയത് വെറുതേ കുറേക്കാലം അവന്റെ പിറകേ നടന്നു സമയം കളഞ്ഞു, ഒന്നും നേടാൻ കഴിഞ്ഞില്ല. സ്വയമായി രക്ഷപെടാൻ കഴിയാതെപോയ ഇവന്റെ പിന്നാലെയാണല്ലോ ദൈവമേ ഇത്രയും കാലം നടന്നതെന്ന നിരാശയിലാണ് അവർ നടക്കുന്നത്. ഇതേ എമ്മാവൂസിലൂടെ നമ്മളും നടന്നിട്ടുണ്ട്, ഇപ്പോളും ഒരുപക്ഷേ നടക്കുന്നുണ്ട്. പ്രതിസന്ധികളിലും, പ്രയാസങ്ങളിലും, രോഗങ്ങളിലും, വേർപാടിന്റെ ദുരന്തമുഖങ്ങളിൽ നിന്നും അനായാസം നമ്മെ വലിച്ചുകയറ്റുന്ന രക്ഷകൻ, മശിഹാ. വിളിച്ചാൽ വിളിപ്പുറത്തെത്തുന്ന മശിഹാ. ഏയ് അങ്ങനെയൊരു മനസ്സ് ശിഷ്യന്റെ പരാജയമാണ്. ഒന്നും മറച്ചുവെയ്ച്ചിട്ടല്ല ശിഷ്യരെ പരിശീലിപ്പിക്കുന്നത്. ക്രുശ് എടുത്തു പിന്നാലെ വരാനാണ് ആഹ്വാനം. ബോൺഹോഫർ പറയുന്നതുപോലെ 'ക്രിസ്തുവിന്റെ ഓരോ വിളിയും മരണത്തിലേക്കുള്ള ക്ഷണക്കത്താണ്'. ക്രിസ്തുശിഷ്യത്വത്തിന്റെ അടിസ്ഥാന തത്വംതന്നെ അതല്ലേ. അതു വിസ്മരിച്ചുകൊണ്ടുള്ള എമ്മാവൂസ് യാത്രകൾ ഉണ്ടാകാം. പക്ഷേ സഹയാത്രികനായ ക്രിസ്തുവിന്റെ ഇടപെടൽ തിരിച്ചറിയണം. എമ്മാവൂസ് ബലിവേദിയാണ്. അവിടെ വചനം വിഭജിക്കുന്നുണ്ട്, അപ്പം മുറിക്കുന്നുണ്ട്, ഒരുമിച്ചുള്ള പങ്കുവെയ്ക്കലും കൂട്ടായ്മയുമുണ്ട്. അവിടെയാണ് ശിഷ്യന്മാരുടെ ഹൃദയം ജ്വലിക്കുന്നത്. ആ ജ്വാല അവരുടെ ഗതി മാറ്റുകയാണ്. നാടകം കാണുന്നതു പോലെ എത്രയോ കാലമായി ഈ ബലിയർപ്പണം. ബോംബെ മിട്ടായി കഴിക്കുന്ന ലാഘവത്തിൽ ആഴ്ച തോറും അപ്പത്തിന്റെ അംശികളാകുന്നു. ഗതി മാറ്റുന്ന തരത്തിൽ ഇന്നുവരെ ഹൃദയം ജ്വലിച്ചിട്ടുണ്ടോ? ഒരു രാത്രി എന്റെ കൂടെ പാർക്കാമെന്നു സഹയാത്രികനോട് പറയണം. അതിനു ധൈര്യം ആവശ്യമാണ് കാരണം ആ രാത്രി വെളുക്കുമ്പോൾ യാത്ര അവസാനിപ്പിച്ചു മടങ്ങേണ്ടിവരും; പീഡയും, സഹനവും, മരണവും മണക്കുന്ന യെരുശലേമിലേക്ക്. എന്നാണ് സഹോ, ഗതി മാറ്റുന്ന ആ ദ്യുതി നമ്മുടെയുള്ളിൽ ഉദിക്കുക.

– ഗർഷോം

# മാർ ഗീവറുഗീസ് സഹദാ:
# ദൈവാനുഭവത്തിന്റെ വെളിപാടു പുസ്തകം

ഫാ. സജി കുളങ്ങാട്ടിൽ, കുന്നംകുളം

ക്രൈസ്തവ പൈതൃകത്തിലെ ഏറ്റവും പരിചിത ജീവിതങ്ങളിലൊന്ന് മാർ ഗീവർഗീസ് സഹദായുടേതാണ് എന്നാൽ ഐതീഹ്യങ്ങളും, പാരമ്പര്യ കഥകളും അദ്ദേഹത്തിന്റെ ജീവിതത്തെ രഹസ്യാത്കതയുടെ ഹിമ മറയ്ക്കുള്ളിലാക്കുന്നു. ഒരു നൊടിനേരത്തേയ്ക്ക് മിഴിപൂട്ടി ഓർത്തെടുത്താൽ ഓർമ്മകളും കാലവും കവിയുന്ന അതികായന്മാരായ പിതാക്കന്മാരത്രയും അദ്ദേഹത്തിന്റെ നാമധാരികളായിരുന്നു. അർക്കദിയോക്കന്മാരിലും, മലങ്കര മെത്രാന്മാരിലും, കാതോലിക്കാമാരിലും, വിശുദ്ധന്മാരിലും ഒക്കെ ആ നാമം ക്രിസ്തു സാക്ഷ്യത്തിന്റെ സുഗന്ധമായി.



ക്രിസ്തീയ വിശുദ്ധനും സഹദായുമായ മാർ ഗീവർഗീസ് പാലസ്തീനായിൽ നിന്നുള്ള ഡയോക്ലീഷൻ ചക്രവർത്തിയുടെ അംഗരക്ഷക സേനയിലെ ഒരു റോമാ പടയാളിയായിരുന്നുവെന്നത് പ്രസിദ്ധമാണ്. ആവേശമുണർത്തുന്ന ഐതീഹ്യങ്ങളിൽ ഒരു വെളിപാട് പുസ്തകത്തിന്റെ രഹസ്യാത്മകതയുണ്ടായിരുന്നു. ആത്മീയ പോരാട്ടങ്ങളുടെ അസ്വസ്ഥതകൾ ദൈവമുഖത്തേക്കാണ് നമ്മെ എത്തിക്കുക.

ഒരു വ്യക്തിയുടെ ജീവിതം ക്രിസ്തുസന്ദേശത്തിന്റെ നിലയ്ക്കാത്ത പ്രവഹമാകുന്നതെങ്ങിനെ എന്ന ചോദ്യത്തിനുത്തരമാണ് ഗീവറുഗീസ് സഹദായുടെ ചരിത്രം. അദ്ദേഹത്തിന്റെ വധത്തെതുടർന്ന് അലക്സാന്ത്രാ ചക്രവർത്തിനി മാനസാന്തരത്തിലൂടെ ക്രിസ്തു സാക്ഷിയായതും, തുടർന്ന് നിരവധി വിജാതീയർ ക്രിസ്തു സ്നേഹത്തിൽ സ്നാനം ചെയ്തതും ചരിത്രസൂചനകളാണ്. മാർ ഗീവർഗീസ് എന്ന നാമത്തിലൂടെ ക്രിസ്തുവിനോട് നാം ചേർന്ന് നിൽക്കുന്നു. ക്രിസ്തീയ മുല്ല്യങ്ങളെ നട്ടുവളർത്തിയ ഉത്തമ്മ കർഷകനായിരുന്നല്ലോ അദ്ദേഹം ഒരു പക്ഷെ അറിയപ്പെടാത്ത ഒരു ചരിത്രം ഐതീഹ്യങ്ങളുടെ ഏടുകൾക്കിടയിലുണ്ടാകണം.

ഡോണാൾട് അട്വാട്ടർ അഭിപ്രായപ്പെടുന്നത് പോലെ 'മാർ ഗീവർഗീസ് സഹദായുടെ മദ്ധ്യസ്ഥതയുടെ ആദികേന്ദ്രം പാലസ്തിനായിലെ ദിയസ്പോലീസ് എന്ന ലിഡ ആയിരുന്നു. മാർ ഗീവർഗീസ് സാക്ഷി മരണം പ്രപിച്ചത് അവിടെയാണ്. അത് മൂന്നാം നൂറ്റാണ്ടിന്റെ അവസാനമോ, നാലാം നൂറ്റാണ്ടിന്റെ ആരംഭത്തിലോ ആയിരിക്കാം.'

Legenda Aurea എന്ന പേരിൽ സുപ്രസിദ്ധമായ മാർ ഗീവർഗീസും പെരുമ്പാമ്പും തമ്മിലുള്ള പോരാട്ടം കുട്ടികൾക്കുപോലും പരിചിതമാണ്. ലിഡിയ നഗരം മുഴുവൻ ഭയന്ന പെരുമ്പാമ്പ്. അതിന്റെ സാന്നിദ്ധ്യം തന്നെ സാമൂഹ്യപരിസരത്തെ രോഗാകുലമാക്കുന്ന സാഹചര്യം. പട്ടണത്തിലേക്ക് പെരുമ്പാമ്പ് വരാതിരിക്കാൻ രണ്ട് ആടുകളെ പാമ്പിന് നൽകി വന്നു. അത് മതിയാകാതെ വന്നപ്പോൾ മനുഷ്യരെ തന്നെ ബലി നൽകേണ്ടി വരുന്നു. നറുക്ക് വീഴുന്നവർ ഇരകളായി തീരുന്ന കാലം. രാജാവിന്റെ ചെറുമകൾക്ക് നറുക്ക് കിട്ടി പാമ്പിന് ഇരയാകുവാൻ പോകുമ്പോൾ ഗീവർഗീസ് അവരെ വിമോചിപ്പിക്കുകയും, പാമ്പിനെ വധിക്കുകയും ചെയ്യുന്നു. കേവലം കെട്ടുകഥകൾക്ക് ഉപരിയായി അപ്പോക്കലിപ്പിറ്റിക് ഭാഷയിൽ ആ കാലത്തെ ചിത്രീകരിച്ചതായി മനസ്സിലാക്കിയാൽ ഇത് എല്ലാ കാലത്തും വ്യാഖ്യാനങ്ങളില്ലാതെ തന്നെ വ്യക്തമാകുന്നതാണ്.

കടലിൽ നിന്ന് വരുന്ന മൃഗമായി റോമൻ സീസർമാരെ വെളിപാട് പുസ്തകം ചിത്രീകരിക്കുന്നത് പോലെ ഡയോക്ലീഷൻ ചക്രവർത്തിയെ പെരുമ്പാമ്പ് സുചിപ്പിച്ചതാവാം. ചക്രവർത്തിയുടെ മതമർദ്ദനങ്ങളിൽ ഇരകളായവരെ ആടിനെയും മനുഷ്യനെയും വിഴുങ്ങുന്ന കഥകൾ ചിത്രീകരിക്കുന്നു. ഒരു മതമർദ്ദനകാലത്തെ ക്രൈസ്തവ പോരാട്ടം സഹദായുടെ ജീവിതത്തെ വിപ്ലവതാരമാക്കി മാറ്റുന്നു. ക്രിസ്തു പ്രകാശിപ്പിച്ച മുല്യങ്ങൾക്ക് മുഖമായി മാറുന്നുവെന്നതാണ് മാർ ഗീവറുഗീസ് സഹദായുടെ ഏറ്റവും പ്രധാന സക്ഷ്യം. ക്രിസ്തുവിന്റെ സത്യത്തെ പ്രകാശിപ്പിക്കുകയാണ് അദ്ദേഹത്തിലെ തേജസ്സുള്ള സൈ്ഥര്യം. സമകാലിക ലോകത്തും മനുഷ്യരാശിയെ ഭയാശങ്കയിലാഴ്ത്തുന്ന ഭരണാധികാരികൾ ഒരു യാഥാർത്ഥ്യമാണ്. പാമ്പ് ഇരകളെ വിഴുങ്ങുമ്പോലെ നിയമങ്ങളുടെയും ഉടമ്പടികളുടെയും വാളുകൾ ശിരസ്സിന്മേൽ തൂക്കിയിട്ട് ശക്തിരാഷ്ട്രീയം സമ്മർദ്ദം ശക്തമാക്കുന്നു. എന്നാൽ സഭ സ്വയം ശാക്തീകരണം പ്രാപിക്കുന്നത് ക്രിസ്തുകേന്ദ്രീകൃതമായ ജീവിതശൈലിയിലൂടെയാണ്. ആത്മീയപോരാട്ടത്തിന്റെ ആയുധങ്ങളായ നോമ്പും ഉപവാസവും ക്രൈസ്തവ സുകൃതങ്ങൾക്ക് ചിറക് നൽകുകയും പുതിയ ഡയക്ലീഷൻ മുഖങ്ങളെ

പരാജിതരാക്കുകയും ചെയ്യും. കണ്ണീരിന്റെ ഉപ്പലിഞ്ഞ പ്രാർത്ഥന ദൈവസന്നിധിയിൽ സ്വീകര്യമാകുമ്പോൾ അവ ദുഷ്ടശക്തികൾക്ക് കനൽക്കട്ടകളായി മാറുന്നു.

തന്റെ കൂടാരത്തിലെ എതിരാളി ദൈവമാണ് എന്നറിഞ്ഞിട്ടും യാക്കോബ് പിന്മാറാതെ മല്ല് പിടിച്ചതും, ഒടുവിൽ 'നീ ദൈവത്തോടും മനുഷ്യരോടും മല്ല് പിടിച്ചതിനാൽ ഇനി യാക്കോബ് എന്നല്ല യിസ്രായേൽ എന്ന് വിളിക്കപ്പെടുമെന്ന' വരപ്രസാദം നേടിയ ഇടമാണ് പെനിയേൽ (ഉല്പത്തി 32.9). പെനിയേൽ എന്നാൽ ദൈവമുഖം എന്നതാണല്ലോ. ചിലപ്പോൾ ദൈവത്തോട് മല്ല് പിടിക്കുന്ന നിമിഷങ്ങൾ ജീവിതത്തിലുണ്ടാവുന്നുവെന്ന് സൂചിപ്പിക്കാൻ ബ്രസീലിയൻ എഴുത്തുകാരൻ പൗലോ കൊയ്‌ലോ ഈ സംഭവത്തെ ഫിഫ്ത് മൗണ്ടേയ്ൻ എന്ന നോവലിൽ പരാമർശിക്കുന്നുണ്ട്. തീവ്രയാതനകളും, കുറ്റാരോപണവും, രോഗവുമൊക്കെ ഇത്തരം പോരാട്ട വേദികളാകാം. മനുഷ്യന്റെ നിത്യതയിലേക്ക് പ്രവഹിക്കുന്ന ഊർജ്ജം വെളിപെടുന്ന ഉജ്ജ്വലനിമിഷങ്ങളാണ് അവയെല്ലാം. ആന്തരീകമായ പോരാട്ടം ഉണരുമ്പോൾ തന്നെ ബാഹ്യസമ്മർദ്ദങ്ങളെ അതിജീവിക്കേണ്ടി വരുന്ന ഇത്തരം പോരാട്ടത്തിലൂടെയാണ് വിശുദ്ധിയുടെ ചിറകുകൾ കരഗതമാകുക. സത്യവും, സ്ഥൈര്യവും, സാക്ഷ്യവും ജീവിതവ്രതമാക്കുന്ന ഒരാൾക്ക് മാത്രം സ്വന്തമായ ആത്മീയ പ്രതിഛായ ആണ് മാർ ഗീവർഗീസ് സഹദായുടേത്.

ഈജിപ്റ്റിലെ കെയ്റോയിലെ കോപ്റ്റിക് ദേവാലയത്തിൽ മാർ ഗീവർഗീസ് സഹദായെ മർദ്ദനത്തിന് വിധേയമാക്കാൻ ഉപയോഗിച്ച മുള്ളുകൾ നിറഞ്ഞ ഇരുമ്പ്ചക്രവും മറ്റ് ഉപകരണങ്ങളും കാണാം. ആ പീഡകളുടെ നാളുകൾ സഭയുടെ പുരോഗമനങ്ങളിൽ ഊർജ്ജമായി മാറുകയാണ്. സഹദായുടെ ഓർമ്മയിലർപ്പിക്കുന്ന ആദരവുകളുടെ സംസ്ക്കാരത്തിലൂടെ സഭ ക്രിസ്തുവിനെ ബഹുമാനിക്കുകയും ലോകത്തെ വിശുദ്ധമായ മനസാക്ഷിയിൽ സ്നാനം ചെയ്യിക്കുകയും ചെയ്യുന്നു. ദൈവമുഖം ആത്മീയപോരാട്ടങ്ങളിലൂടെ അറിഞ്ഞ് പൊരുളുകളായി ലോകത്തിന് പ്രസരണം ചെയ്യുന്ന വിശുദ്ധിയുടെ പേരാണ് സഹദയുടേത്. പ്രതിലോമകരമായ കാലത്തെ ക്രിസ്തുവിലൂടെ ശുദ്ധീകരിപ്പാനും സമൂഹത്തിന് വേണ്ടിയുള്ള ആത്മബലിയാണ് ജീവിതമെന്ന ബോധ്യവും സഹദായെ അനന്യനാക്കുന്നു സത്യത്തിന്റെ മുഖം സ്വർണ്ണമൂടികൾകൊണ്ട് മറച്ച് പിടിക്കുകയും സഭാമക്കളെ ഇരകളാക്കി തീർക്കുകയും ചെയ്യുന്ന ആധുനികാനന്തര ഡയോക്ലീഷൻ പ്രതിരൂപങ്ങൾക്കിടയിൽ ഗീവർഗീസ് സഹദാ എന്നത് നമ്മിലുരുവാകേണ്ട ക്രൈസ്തവ വ്യക്തിത്വമാകട്ടെ.

ന്നത്. എമ്മാവൂസിലെ ശിഷ്യരെപോലെ ഞാനും വിളിക്കും വരിക എന്നോടു താമസിക്കുക.

**വെളിച്ചത്തിൽ അകന്നുപോയവർ ഇരുട്ടിൽ തിരികെവരുന്നു.**

ആ രാത്രി അത്താഴത്തിന്റെ നേരത്ത് അവർക്ക് ഒരു പുതിയ വെളിപ്പാടുണ്ടായി ആ നാഴികയിൽ തന്നെ അവർ തിരികെ യെരുശലേമിലേക്ക് പോകുന്നു. ഇവിടെ യെരുശലേം ഒരു പ്രതീകമാണ് സമാധാനത്തിന്റെയും ക്രിസ്ത്യാനിത്വത്തിന്റേയും വിശുദ്ധിയുടേയും പ്രതീകം. അവിടെ നിന്ന് ഒരു പകൽ മുഴുവൻ അകന്നുപോകുകയാണ്. പോകുംതോറും അവരുടെ വിശ്വാസത്തിന് ഇടിവു സംഭവിച്ചതായി നാം കാണുന്നു. കുറെയേറെ നെഗറ്റീവ് അനുഭവങ്ങൾ അവരുടെ മുന്നോട്ടുള്ള യാത്രയിലുണ്ട്. തർക്കിച്ചും സംസാരിച്ചും മുന്നോട്ട്, നിരോധിക്കപ്പെട്ട കാഴ്ച, യേശു ദൈവത്തിന്റെ പുത്രനല്ല പ്രവാചകൻ എന്ന ചിന്ത, ഉയിർപ്പ് വെറും ഭ്രമം മാത്രം. അങ്ങനെ അവരുടെ വിശ്വാസത്തിന്റെ പടവുകൾ ഇറങ്ങി അവർ എമ്മാവൂസിലെത്തുന്നു. അതൊരു പാപത്തിന്റെ പടിയിറക്കത്തിന്റെ അവരോഹണക്രമമായി കണക്കാക്കാം. 'എമ്മാവൂസിലെത്തുമ്പോൾ സൂര്യൻ അസ്തമിച്ചിരുന്നു. അവരുടെ സൂര്യൻ നേരത്തെ അസ്തമിച്ചിരുന്നു എന്നതാണ് സത്യം. അവരുടെ സഹയാത്രികൻ അനുഗ്രഹിച്ച് നുറുക്കിക്കൊടുത്ത അപ്പം വി കുർബ്ബാനയായി ദൈവീക വെളിപ്പാടായി അവരുടെ ഉള്ളിലേക്ക് ആഴ്ന്നിറങ്ങുന്നു. ആ ദൈവീക വെളിപാടിന് അവർ അതിവേഗം മറുപടി കൊടുക്കുന്നു. പകലിന്റെ യാത്രാക്ഷീണമോ ഈ രാത്രിയിലെ ഇരുട്ടോ വകവയ്ക്കാതെ യെറുശലേമിലേക്ക് യാത്ര തിരിക്കുന്നു ലോകത്തിന്റെ വെളിച്ചത്തിൽ അകന്നുപോയവർ ഇരുട്ടത്ത് കുർബ്ബാനയുടെ അതിനെക്കാൾ വലിയ വെളിച്ചത്തിൽ തിരികെ വരുന്നു. നാലാം ദിനത്തിലെ വെട്ടത്തിൽ അകന്നുപോയവർ ഒന്നാം ദിനവെട്ടത്തിൽ ജീവിതത്തെ തിരികെപിടിക്കുന്നു. പോയ ദൂരം തിരികെ നടന്നെത്തുമ്പോഴേക്കും യരുശലേമിൽ സൂര്യൻ ഉദിച്ചിട്ടുണ്ടായിരിക്കണം. നമ്മുടെ ജീവിതത്തിൽ ഭൗതികമായ ഇരുൾവെളിച്ചങ്ങളുടെ ഏറ്റക്കുറച്ചിലിൽ കൃപയുടെ യെരുശലേമിലേക്ക് മടങ്ങിയെത്താനാകും. അവിടെ നമുക്കായി ഒരു സൂര്യൻ ഉദിക്കും. യാക്കോബ് പെനിയേൽ കടന്നപ്പോൾ സൂര്യൻ ഉദിച്ചിരുന്നു. (ഉല്പ. 32:30).

# കോട്ടക്കുഴി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് തീർത്ഥാടന പള്ളി നെടുമ്പായിക്കുളം

കോട്ടക്കുഴി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് തീർത്ഥാടനപള്ളി ഒരു പുണ്യകാലത്തിന് ഒരുങ്ങുകയാണ്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ കൊല്ലം ഭദ്രാസനത്തിൽപ്പെട്ട കുണ്ടറ നെടുമ്പായിക്കുളം കോട്ടക്കുഴി സെന്റ് ജോർജ്ജ് തീർത്ഥാടന പള്ളി പരിശുദ്ധ ഗീവർഗ്ഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാളിന് അണിഞ്ഞൊരുങ്ങുകയാണ്. പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ട ഈ ദേവാലയം 19-ാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിൽ രൂപപ്പെട്ടതാണ്. കൊല്ലവും പാണ്ടിദേശവും തമ്മിലുള്ള വ്യാപാരത്തിന് കാരണമായ കൊല്ലം -ചെങ്കോട്ട രാജപാതയുടെ ഓരത്തായിട്ടാണ് കോട്ടക്കുഴി പള്ളി സ്ഥാപിതമായിരിക്കുന്നത്. 1928 മാർച്ച് 2-ാം തീയതി (കുംഭം 18) പ. അന്ത്രയോസ് ബാവായുടെ ഓർമ്മപ്പെരുന്നാളിനെ തുടർന്ന് പുതിയ പള്ളിയെ കുറിച്ചുള്ള ആശയം ഉണ്ടായി. പൂർവ്വ പിതാക്കന്മാരുടെ മനോമുകുരത്തിൽ രൂപപ്പെട്ട ആശയമാണിത്. കൊല്ലം-ചെങ്കോട്ട രാജപാതയിലേക്ക് ദർശനമായി വരുന്നതായിരിക്കണം എന്നും പ്രകൃതിദത്തമായിരിക്കണമെന്നും അവരാഗ്രഹിച്ചു. ഭാഗ്യസ്മരണാർഹനായ ഇടവകയുടെ സ്ഥാപക വികാരി പൊയ്കയിൽ വന്ദ്യ ദിവ്യ ശ്രീ. പി.റ്റി. തോമസ് കത്തനാരുടെ മേൽ നോട്ടത്തിൽ ആരാധന ആരംഭിച്ചു. പ്രകൃതി കനിഞ്ഞരുളിയ കോട്ടക്കുഴി എന്നറിയപ്പെടുന്ന ഈ പ്രദേശം രാജഭരണ കാലത്ത് പടയൊരുക്കങ്ങൾക്ക് വേദിയായിരുന്നു.

പരി. ഗീവർഗീസ് ദ്വിതീയൻ ബാവ ദേവാലയത്തിലെഴുന്നള്ളിയപ്പോൾ പരി. സ്തേഫാനോസ് സഹദായുടെ നാമധേയത്തിൽ ഒരു കുരിശ് സ്ഥാപിക്കുവാൻ കല്പിച്ചു. ആ സ്ഥലം ഇന്നും സംരക്ഷിച്ചു പോകുന്നു. പരിശുദ്ധ ദേവാലയം ഗീവർഗ്ഗീസ് സഹദായുടെ നാമധേയത്തിൽ പുനർനാമകരണം ചെയ്തു. പരി. ബാവായുടെ നിർദ്ദേശപ്രകാരം കടമ്പനാട് പള്ളി, പുതുപ്പള്ളി ഇടവകയുടെ രൂപരേഖയോട് സാമ്യപ്പെടുത്തി വിപുലീകരിച്ചതായിരുന്നു രണ്ടാം ദേവാലയം. അക്കാലത്ത് തെക്കൻ പുതുപ്പള്ളി എന്ന് കോട്ടക്കുഴി പള്ളി അറിയപ്പെട്ടു. കാലാകാലങ്ങളിൽ വന്ന സഭാ മേലദ്ധ്യക്ഷന്മാർ ദേവാലയത്തെ അഭിവൃദ്ധിപ്പെടുത്തി. ഭാഗ്യസ്മരണാർഹനായ പരി. മാത്യൂസ് ദ്വിതീയൻ ബാവായുടെ കാലത്ത് മൂന്നാം ദേവാലയം നിർമ്മിക്കപ്പെട്ടു. ഇന്ന് മലങ്കര സഭയുടെ പ്രഖ്യാപിത തീർത്ഥാടന കേന്ദ്രമായി പരി. ഗീവർഗ്ഗീസ് സഹദായുടെ മദ്ധ്യസ്ഥതയിൽ പ്രശോഭിക്കുന്നു. ആണ്ടുതോറും മേടം 22, 23, 24 (മേയ് 5,6,7) തീയതികളിൽ വലിയ പെരുന്നാളായി ആഘോഷിക്കുന്നു. പരി. ഗീവർഗ്ഗീസ് സഹദായുടെ തിരുശേഷിപ്പിടമായ കുണ്ടറ സെമിനാരിയിൽ നിന്നും അനുഗ്രഹിച്ച കൊടി ഉയർത്തുന്നതോടെ പെരുന്നാൾ ശുശ്രൂഷകൾക്ക് തുടക്കമാകുന്നു. നാനാജാതി മതസ്ഥർ നേർച്ചയായി നൽകുന്ന കമുക് മരം ചെത്തിയൊരുക്കി അതിന്റെ അഗ്രത്തിൽ സ്ലീബാ ആലേഖനം ചെയ്ത ചുവന്ന കൊടി പ്രാർത്ഥനയോടെ ആഘോഷപൂർവ്വം ആർപ്പോയ് വിളികളുമായി ഒന്നൊന്നായി കൊടി മരങ്ങളുടെ ഘോഷയാത്ര പള്ളിയിലെത്തി പള്ളിക്ക് വലം വെച്ച് പള്ളിയുടെ മുന്നിൽ നാട്ടുന്നതോടെ പരിശുദ്ധഗീവർഗ്ഗീസ് സഹദായുടെ ഓർമ്മ പെരുന്നാൾ ആരംഭിക്കുന്നു. കേരളത്തിലെ തനത് ആചാരാനുഷ്ഠാനമായ ചെമ്പെടുപ്പ് കോട്ടക്കുഴി പള്ളിയിലെ പെരുന്നാൾ ആഘോഷങ്ങളുടെ ഭാഗമായി തീർന്നിരിക്കുന്നു. ദേവാലയത്തിലെ ചരിത്ര പ്രസിദ്ധമായ റാസ പെരുന്നാളിന്റെ പ്രധാന ആകർഷകമാകുന്നു. പരിശുദ്ധ ഗീവർഗ്ഗീസ് സഹദായുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്ന ഏവർക്കും സ്വർഗ്ഗസ്ഥനായ പിതാവിൽ നിന്നും അനുഗ്രഹങ്ങൾ ലഭിക്കുവാൻ ഈ പെരുന്നാൾ മുഖാന്തരമാകുന്നു പരി. വട്ടശ്ശേരിൽ ദീവന്നാസിയോസ് തിരുമേനിയുടെ തിരുശേഷിപ്പ് 2016-ൽ ഈ ദേവാലയത്തിൽ സ്ഥാപിച്ചിട്ടുണ്ട്.

**ഫാ. ജോസഫ്. കെ. ജോൺ, തേവലക്കര**
(ഇടവക വികാരി)

## In loving Memory of...



| G.KUNJUKUNJU | THANKAMMA |
|---|---|
| 03-08-2013 | 24-04-2022 |

**Thekkepana Family Perumpuzha**

*Inserted by-*

**Fr. Sajeev K Varghese & Fly,**
**Mumbai**

# മലങ്കരസഭ

**വരിസംഖ്യ**

| | | |
|---|---|---|
| ഇന്ത്യയിൽ | | |
| ഒറ്റപ്രതി | : | ₹ 25 |
| ഒരുവർഷം | : | ₹ 250 |
| 4 വർഷം | : | ₹ 900 |
| വിദേശത്തേക്ക് | | |
| ഒരു വർഷം | : | ₹ 4000 |

**TARIFF**

| | | |
|---|---|---|
| Back Page (Colour) | : | 25,000 |
| Front Inside (Colour) | : | 20.000 |
| Back Inside (Colour) | : | 20,000 |
| Inner Page (Colour) | | |
| Full ,, | : | 15,000 |
| Half ,, | : | 8,000 |
| Quarter ,, | : | 5,000 |
| Minimum (Colour) | : | 2,500 |
| Favours Block (Stamp Size) | : | 1000 |
| Full page (B&W) | : | 8000 |
| Half page (B&W) | : | 5000 |
| Quarter page (B&W) | : | 3000 |
| Matrimonial (Minimum) | : | 1000 |
| Minimum (B&W) | : | 1500 |

**(A/c No. Malankara Sabha,
SBI, Devalokam Branch,
57017053203
IFSC Code: SBI N 0070820)**

*കൂടുതൽ വിവരങ്ങൾക്ക്:*
**0481 2573234, 9947804477**

SCAN & PAY



| 2-ാം ചരമ വാർഷികം<br>09-04-2023 | 1-ാം ചരമ വാർഷികം<br>30-04-2023 |
|---|---|



**"ഞാൻ തന്നെ
പുനരുത്ഥാനവും
ജീവനുമാകുന്നു
എന്നിൽ
വിശ്വസിക്കുന്നവൻ
മരിച്ചാലും
ജീവിക്കും."**



## സാറാക്കുട്ടി ജോർജ്ജ് | വി.കെ. ജോർജ്ജ് മുതലാളി

## വരിഞ്ഞവിള ബംഗ്ലാവ്, കൊല്ലം

**2023 എപ്രിൽ മാസം 30-ാം തീയതി ഞായറാഴ്ച രാവിലെ 8.00 മണിക്ക് വരിഞ്ഞവിള സെന്റ്. ജോർജ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ അഭിവന്ദ്യ സഖറിയ മാർ അന്തോണിയോസ്** മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ വിശുദ്ധ കുർബ്ബാനയും അനുബന്ധ ചടങ്ങുകളും നടത്തപ്പെടുന്നു

കുടുംബാംഗങ്ങൾക്കുവേണ്ടി
**ഫാദർ കോശി ജോർജ്ജ് വരിഞ്ഞവിള**

# ദൈവസ്നേഹി

ഫാ. അലക്സാണ്ടർ എബ്രഹാം,
നിരണം

**മെത്രാപ്പോലീത്തയായ ശേഷം മാത്രമാണ് കാർ സ്വന്തമായി ഉപയോഗിച്ചിട്ടുള്ളത്. അതിനുമുമ്പ് സെമിനാരിയിൽ പഠിപ്പിക്കുമ്പോഴും, ചാപ്പയിനായിരുന്നപ്പോഴും ബസ്സിലായിരുന്നുയാത്ര. മറ്റൊരുസഭയിൽ ജനിച്ചുവളർന്നയാളായിരുന്നു വെങ്കിലും, ഈ സഭയിൽ ജനിച്ചു വളർന്ന ആളുകളെ ക്കാൾ ഭക്തിയിലും, വിശ്വാസ ത്തിലും തീക്ഷ്ണതയുള്ള ആളായിരുന്നു.**

അഭിവന്ദ്യനായ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയെ 1971 ലാണ് കാണുന്നത്. അന്ന് അദ്ദേഹം ഇംഗ്ലണ്ടിൽ ഉപരിപഠനം കഴിഞ്ഞത് ശെമ്മാശ്ശനായി സെമിനാരി അധ്യാപകനാകുവാൻ വേണ്ടി കോട്ടയം പഴയ സെമിനാരിയിൽ എത്തിച്ചേർന്നു. അന്നുമുതലാണ് തിരുമേനിയുടെ ശിഷ്യനായി ഞാൻ തീർന്നത്. അധികം സംസാരിക്കാതെ കൂടുതൽ സമയം പ്രാർത്ഥനയ്ക്കും, പഠനത്തിനുമായി അദ്ദേഹം സമയം ചിലവഴിക്കുന്നത് കാണുവാനും മനസ്സിലാക്കുവാനും സാധിച്ചു. രാവിലെയും, ഉച്ചയ്ക്കും, വൈകിട്ടും പഴയസെമിനാരി ചാപ്പലിൽ പ്രാർത്ഥനയ്ക്കുവേണ്ടി സമയം ചിലവഴിച്ചിരുന്നു. പിന്നീട് ഒരു വർഷത്തിന് ശേഷം സെമിനാരിയുടെ വാർഡനായി ത്തീർന്നു.

1973 ഡിസംബർ അദ്ദേഹം ഒരു വൈദികനായിത്തീർന്നു. അദ്ദേഹത്തിന്റെ ജീവിതത്തിൽ കണ്ടതായ ഒന്നാമത്തെ സംഗതി ഒരു പരിശുദ്ധജീവിതത്തിന്റെ ഉടമയായിരുന്നു. പ്രാർത്ഥന, നോമ്പ്, ഉപവാസം എന്നിവ കൈമുതലാക്കി അദ്ദേഹം ജീവിച്ചു. വിശുദ്ധ കുർബ്ബാനയർപ്പിക്കുന്നതിലും, സംബന്ധിക്കുന്നതിലും അദ്ദേഹം ദൈവികമായ ആനന്ദം കണ്ടെത്തിയിരുന്നു. കൂദാശകളിലും, ആരാധനകളിലും സംബന്ധിക്കുമ്പോൾ ഒരിക്കൽപോലും അലക്ഷ്യമായും, അശ്രദ്ധമായും അദ്ദേഹം നിന്നിരുന്നില്ല. ഓരോ വൈദിക പദവിയിലേക്ക് ഉയർത്തപ്പെടുമ്പോൾ കൂടുതൽ പ്രാർത്ഥിക്കുന്നതായും, നോമ്പുനോൽക്കുന്നതായും, ഉപവസിക്കുന്നതായും കാണുവാൻ സാധിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ സാരഥി ശശി പറയുമായിരുന്നു, "തിരുമേനി മരുന്നുകൊണ്ടല്ല പ്രാർത്ഥന കൊണ്ടാണ് ജീവിച്ചിരുന്നത്". തിരുമേനി രചിച്ചിട്ടുള്ള പുസ്തകങ്ങൾ നാം വായിച്ചാൽ അദ്ദേഹത്തിന്റെ ആത്മീക ജീവിതം എന്താണെന്ന് മനസ്സിലാക്കുവാൻ നമുക്ക് സാധിക്കും.

അദ്ദേഹം കുർബ്ബാന ചൊല്ലുകയല്ലായിരുന്നു കുർബ്ബാനയർപ്പിക്കുകയായിരുന്നു. ചില കൂദാശകൾ നടത്തുവാൻ അദ്ദേഹത്തെ ക്ഷണിക്കുന്ന അവസരത്തിൽ, ചിലർ ചോദിച്ചിട്ടുണ്ട് "തിരുമേനി വന്നാൽ ദേഷ്യപ്പെടില്ലേ?" എന്നാലും അദ്ദേഹം വരട്ടെ കൂദാശ നടത്തട്ടെ എന്നു ഞാൻ പറഞ്ഞിട്ടുണ്ട്. കൂദാശയെല്ലാം കഴിഞ്ഞ് ക്ഷണിച്ചവർ വന്ന് പറയും "എന്ത് അനുഗ്രഹകരമായ കൂദാശ ആയിരുന്നു, ഞങ്ങൾ മനസ്സിലാക്കിയതുപോലെയല്ലായിരുന്നു തിരുമേനി, ഞങ്ങൾക്ക് ഇത് വളരെ അനുഗ്രഹകരമായിത്തീർന്നു" എന്ന് പറഞ്ഞിട്ടുണ്ട്.

രണ്ടാമതായി വിജ്ഞാനദാഹിയായ ഒരു പിതാവായിരുന്നു അദ്ദേഹം. ജീവിതത്തിൽ ഒരുനിമിഷവും നഷ്ടപ്പെടുത്താതെ വായനയിലും പഠനത്തിലും അദ്ദേഹം മുഴുകിയിരുന്നു. അതാരും അറിയണമെന്ന് അദ്ദേഹത്തിന് നിർബന്ധവുമില്ലാരുന്നു.





# ചന്ദനത്തിന്റെ സുഗന്ധവും പള്ളിയുടെ വിശുദ്ധിയും പേറുന്ന ചന്ദനപ്പള്ളി വലിയപള്ളി പെരുന്നാൾ

**മെയ് 1 മുതൽ 8 വരെ**

നൂറ്റാണ്ടുകളുടെ ചരിത്രം പേറുന്നതും തലമുറകളുടെ വിശ്വാസ ഗോപുരവുമായ പത്തനംതിട്ട ജില്ലയിലെ ചന്ദനപ്പള്ളി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളിയിലെ പെരുന്നാൾ മെയ് 1 മുതൽ 8 വരെ ആഘോഷിക്കുകയാണ്. 7, 8 തീയതികളിലാണ് പ്രധാന പെരുന്നാൾ. വിശുദ്ധ ഗീവർഗീസ് സഹദായുടെ തിരുശേഷിപ്പ് പ്രതിഷ്ഠിച്ചിരിക്കുന്ന ദേവ ാലയം സഹദായുടെ നാമത്തി ലുള്ള ഏക ആഗോള തീർത്ഥാടന കേന്ദ്രമാണ് പതിനെട്ടാം നൂറ്റാണ്ടിന്റെ ആദ്യ ഘട്ടത്തിലാണ് ചന്ദനപ്പള്ളിയിൽ ക്രൈസ്തവ കുടിയേറ്റമുണ്ടായത്. ആരാധനയ്ക്ക് പ്രാമുഖ്യം നൽകിയിരുന്ന പൂർവ്വികർ പ്രധാനപാതയോട് ചേർന്ന് ഒറ്റക്കൽ കുരിശ് സ്ഥാപിച്ചു. 18-ാം നൂറ്റാണ്ടിന്റെ അവസാന ഘട്ടത്തിൽ ആദ്യ ദേവാലയം നിർമ്മിച്ചു കാലഘട്ടത്തിന്റെ ആവശ്യങ്ങൾക്കനുസരിച്ച് രണ്ടു തവണ ദേവാലയം പുതുക്കിപ്പണിതു. ഇൻഡോ സാരസനിക് വാസ്തു ശില്പകലയനുസരിച്ച് നിർമ്മിച്ച പുതിയ ദേവാലയം 2000 മെയ് 8ന് കൂദാശ ചെയ്തു.

### വിശുദ്ധ സഹദായുടെ തിരുശേഷിപ്പ്

1912 ന് അന്ത്യോഖ്യയിലെ മർദീനിൽ നിന്നും പരി വട്ടശ്ശേരിൽ തിരുമേനി മലങ്കരയിലെത്തിച്ചു കുണ്ടറ സെമിനാരിയിൽ സൂക്ഷിച്ചിരുന്ന തിരുശേഷിപ്പ് 2004 മെയ് 8 ന് ദേവാലയത്തിൽ പ്രതിഷ്ഠിച്ചു.

### ആഗോള തീർത്ഥാടന കേന്ദ്രം

2010 ഫെബ്രുവരി 26ന് പരിശുദ്ധ ബസേലിയോസ് മാർത്തോമാ ദിദിമോസ് പ്രഥമൻ ബാവയും അർമേനിയൻ ഓർത്തഡോക്സ് സഭയിലെ പരി അരാം പ്രഥമൻ കാതോ ലിക്ക ബാവയും ചേർന്ന് വലിയപള്ളിയെ ആഗോള തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിച്ചു.

### ചന്ദനപ്പള്ളി പെരുന്നാൾ

ഏപ്രിൽ 23ന് കൊടിയേറുന്നതോടുകൂടി ഈ വർഷത്തെ പെരുന്നാളിന് തുടക്കമാവും. മെയ് 1 മുതൽ 8 വരെ രാവിലെ വി.മൂന്നിന്മേൽ കുർബ്ബാന. 7 ന് രാവിലെ കൽക്കുരിശടിയിൽ നിന്നും സഹദായുടെ സ്വർണ്ണാങ്കിത രൂപം പള്ളിയിലെ സെൻറ് ജോർജ്ജ് ഷ്രൈയിനിലേക്ക് എഴു ന്നള്ളിക്കും. വൈകിട്ട് 5ന് പദയാത്രാസംഗമവും സ്നൈഹീക വാഴ്‌വും , തുടർന്ന് റാസ , 8 ന് രാവിലെ പ ബസേലിയോസ് മാർത്തോമ്മാ മാത്യുസ് ത്രിതിയൻ കാതോലിക്ക ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ മൂന്നിന്മേൽ കുർബാനയും, തീർത്ഥാടക സംഗമവും, ഓർഡർ ഓഫ് സെന്റ് ജോർജ് സമർപ്പണവും, വൈകിട്ട് 4ന് പ്രസിദ്ധമായ ചന്ദനപ്പള്ളി ചെമ്പെടുപ്പ് കേരളത്തിന്റെ സാംസ്കാരികചരിത്രത്തിൽ സ്ഥാനം പിടിച്ച പ്രത്യേക അനുഷ്ഠാനമാണ് ചന്ദനപ്പള്ളി ചെമ്പെടുപ്പ്. ചെമ്പെടുപ്പിനും നൂറ്റാണ്ടുകളുടെ പഴക്കമുണ്ട് ചന്ദനപ്പള്ളി ഉൾപ്പെടുന്ന പ്രദേശത്ത് പ്രധാന നായർ തറവാട്ടിൽ നിന്നും ചന്ദനപ്പള്ളി പുണ്യാളച്ചന് നൽകിയിരുന്ന ആദ്യഫലകാഴ്ചയാണ് പിന്നീട് ചെമ്പെടുപ്പായി പരിണമിച്ചത് ഇന്നും ചെമ്പിൽ ആദ്യം അരി ഇടുന്നത് ആ നായർ തറവാട്ടിലെ ഇളം തലമുറക്കാരനാണ്. നേർച്ച യായി ലഭിക്കുന്ന അരി ചെമ്പിൻമുട്ടിൽ വച്ച് പാകപ്പെടുത്തി ആഘോഷപൂർവ്വം കുതിരപ്പുര യിലേക്ക് കൊണ്ടുവരുന്ന ചടങ്ങാണ് ചന്ദനപ്പള്ളി ചെമ്പെടുപ്പ് ഈ ചടങ്ങു ഹിന്ദു ക്രിസ്ത്യൻ ഐക്യത്തെ വിളിച്ചോതുന്നതും ദേശീയോത്ഗ്രഥനത്തിന്റെ ഉത്തമ ദൃഷ്ടാന്ത വുമാണ്. നേർച്ചയുടെ ഭൂരി ഭാഗവും അശരണർക്കും അഗതിമന്ദിരങ്ങൾക്കുമായി നൽകും. പള്ളിയിലെ പ്രധാന നേർച്ച വസ്തു അരിയും കോഴിയുമാണ് അഡ്രസ്. St George Orthodox Church Chandanappally PO, Pathanamthitta 689648, Mob 94470 95843

സമ്പത്തിനോട് അകലം പാലിച്ചിരുന്ന പിതാവായിരുന്നു അദ്ദേഹം. അദ്ദേഹം മെത്രാപ്പോലിത്തയായിക്കഴിഞ്ഞ് സ്വന്തഭവനത്തിൽ മാതാവിനെ കാണുവാനായി പോയി, തിരുമേനിയെ കണ്ടപ്പോൾ അമ്മ അകത്തുചെന്ന് ഒരു പൊതിയുമായി വന്നു. ഇത് തിരുമേനിയുടെ കൈയ്യിൽ കൊടുത്തു. പൊതി എന്താണെന്ന് തിരുമേനി ചോദിച്ചു, അമ്മ മറുപടിയായി പറഞ്ഞു 'ഇത് ഞാൻ ഉപയോഗിച്ചിരുന്ന സ്വർണ്ണാഭരണങ്ങളാണ്, ഇത് തിരുമേനിക്ക് വേണ്ടി ഞാൻ വച്ചിരുന്നതാണ്'. തിരുമേനി ആ പൊതി കയ്യിൽ വാങ്ങി. തിരുമേനിയോട് ഒരാൾ അഭിപ്രായം പറഞ്ഞു. ഇത് പെങ്ങൾക്കു കൊടുക്കുന്നതല്ലേ നല്ലത്. ഉടനേ തിരുമേനി പറഞ്ഞു അവൾക്ക് ദൈവം കൊടുത്തുകൊള്ളും. അതിനുശേഷം ഓതറയിൽ നിന്ന് പരുമലയിലെത്തി, ഒരു സ്ത്രീയും അവരുടെ മകളും തിരുമേനി യെ കാണുവാൻ അവിടെയെത്തിയിരുന്നു. വിവാഹപ്രായമായ ആ പെൺകുട്ടിയെ കല്യാണം കഴിച്ചയയ്ക്കുവാൻ മാർഗ്ഗമില്ലാത്തതിനാൽ തിരുമേനിയെ കാണാൻ വന്നതായിരുന്നു അവർ. തന്റെ അമ്മ നൽകിയ സ്വർണ്ണം മുഴുവൻ തിരുമേനി അവർക്ക് നൽകി. അവരത് വാങ്ങി തിരുമേനിയുടെ കാലിൽതൊട്ട് വന്ദിച്ചു

തിരുമേനി ചിലപ്പോൾ ചിലരിൽ നിന്ന് പണം വാങ്ങിക്കാറുണ്ട്. അത് സ്വന്ത ആവശ്യത്തിനല്ല മറ്റുള്ളവരെ സഹായിക്കുവാൻ വേണ്ടിയായിരുന്നു. പലരും തിരുമേനിയിൽ നിന്നും പണം വാങ്ങിക്കും, അതിന്റെ കണക്ക് തിരുമേനി സൂക്ഷിച്ചുവയ്ക്കുകയുമില്ല. എന്നാൽ തിരുമേനി ആർക്കെങ്കിലും പണം കൊടുക്കുവാനുണ്ടെങ്കിൽ അത് കൃത്യമായി തിരികെ നൽകിയിരുന്നു.

മെത്രാപ്പോലീത്തയായ ശേഷം മാത്രമാണ് കാർ സ്വന്തമായി ഉപയോഗിച്ചിട്ടുള്ളത്. അതിനുമുമ്പ് സെമിനാരിയിൽ പഠിപ്പിക്കുമ്പോഴും, ചാപ്ലയിനായിരുന്നപ്പോഴും ബസ്സിലായിരുന്നു യാത്ര. മറ്റൊരുസഭയിൽ ജനിച്ചുവളർന്ന യാളായിരുന്നുവെങ്കിലും, ഈ സഭയിൽ ജനിച്ചു വളർന്ന ആളുകളെക്കാൾ ഭക്തിയിലും, വിശ്വാസത്തിലും തീക്ഷ്ണതയുള്ള ആളായിരുന്നു. ○

# സ്മരണാഞ്ജലി





## റവ. ഡീ. ബിനോജി മാത്യൂസ് (53)

**മരണം : 20 - 02 - 2023**

## റ്റി.എ. മറിയാമ്മ (83)

**മരണം: 08 - 03 - 2023**

**'ഞാൻ തന്നെ പുനരുത്ഥാനവും ജീവനും ആകുന്നു
എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും' (യോഹ. 11:25)**

പ്രിയപ്പെട്ട റവ ഡീക്കൺ ബിനോജി മാത്യൂസിന്റെയും (Lecturer, Mount Tabore H.S S., Pathanapuram) ആകസ്മിക വേർപാടിൽ സംസ്ക്കാര ശുശ്രൂഷകൾക്ക് നേതൃത്വം വഹിച്ച മലങ്കര ഓർത്തഡോക്സ് സഭ പരമാദ്ധ്യക്ഷൻ, പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവ തിരുമേനിയോടും, പ സുന്നഹദോസ് സെക്രട്ടറി അഭി. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് തിരുമേനിയോടും, സഭയിലെ മറ്റു മെത്രാപ്പോലീത്തന്മാർ, എല്ലാ ക്രമീകരണങ്ങൾക്കും നേതൃത്വവും നിർദ്ദേശവും നൽകിയ നിലയ്ക്കൽ ഭദ്രാസന മെത്രാപ്പോലീത്ത അഭി. ഡോ ജോഷ്വാ മാർ നിക്കോദിമോസ് തിരുമേനിയോടുമുള്ള നിസീമമായ നന്ദി ഭക്ത്യാദരപൂർവ്വം സമർപ്പിക്കുന്നു

ബഹു ശെമ്മാശന്റെ അപകടം നടന്നതുമുതൽ വേണ്ടതായ എല്ലാ ഔദ്യോഗിക ക്രമീകരണങ്ങൾ നൽകി സഹായിച്ച ബഹു മന്ത്രിമാർ, ഡെപ്യൂട്ടി സ്പീക്കർ, എം എൽ എ മാർ, എം പി , പോലീസ് ഉദ്യോഗസ്ഥർ, പത്തനംതിട്ട ജനറൽ ആശുപത്രി ഡോക്ടേഴ്സ്, നേഴ്സസ്, പരുമല സെന്റ് ഗ്രിഗോറിയോസ് ആശുപത്രി മാനേജ്മെന്റ് & സ്റ്റാഫ് ഇടവക ജനങ്ങൾ, വിവിധ മതമേലദ്ധ്യക്ഷന്മാർ, പുരോഹിതന്മാർ പത്തനാപുരം സെന്റ് സ്റ്റീഫൻസ് HSS അദ്ധ്യാപകർ, ജീവനക്കാർ, വിദ്യാർത്ഥികൾ, വിവിധ രാഷ്ട്രീയ നേതാക്കൾ, ദേശനിവാസികൾ, സുഹൃത്തുക്കൾ എന്നിവരോടുമുള്ള നന്ദി അറിയിക്കുന്നു.

ഞങ്ങളുടെ മാതാവ് റ്റി എ മറിയാമ്മ (റിട്ട ഹെഡ്മിസ്ട്രസ്, സെ തോമസ് സ്ക്കൂൾ, ചെല്ലക്കാട്, റാന്നി) യുടെ വേർപാടിൽ (08 - 03 - 2023) സംസ്കാര ശുശ്രൂഷകൾക്ക് നേതൃത്വം നൽകിയ സഭയിലെ മെത്രാപ്പോലീത്തമാർ, ഇതര സഭാ പിതാക്കന്മാർ, രാഷ്ട്രീയ നേതാക്കൾ, പരുമല സെ. ഗ്രിഗോറിയോസ് ആശുപത്രി ജീവനക്കാർ, നാട്ടുകാർ, ഇടവക ജനങ്ങൾ, സഹപ്രവർത്തകർ എന്നിവരോടുമുളള ഹൃദയം നിറഞ്ഞ നന്ദിയും അറിയിക്കുന്നു.

എന്ന്,

സന്തപ്ത കുടുംബാംഗങ്ങൾക്കുവേണ്ടി

**റവ.ഫാ. എം.വി. മാത്യൂസ്, മാന്നാക്കുഴിയിൽ, റാന്നി.**

# സെന്റ്. ഗ്രിഗോറിയോസ് ബാലഗ്രാം
## ഇന്നലെ, ഇന്ന് – ഒരു ഹ്രസ്വചരിത്രം




**1977** -ൽ ആന്ധ്രാ കടൽത്തീരത്തുണ്ടായ സുനാമി മൂലം ദുരിതബാധിതരായ മച്ചിലി പട്ടണത്തിലെ രണ്ടു ഗ്രാമങ്ങളിലെ ജനങ്ങളെ പുനരധിവസിപ്പിക്കുവാൻ ഭാഗ്യ സ്മരണാർഹനായ അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി മുൻകൈ എടുത്ത് പരിശുദ്ധ സുന്നഹദോസിന്റെ അംഗീകാരത്തോടെ രൂപീകൃതമായ ശിശുക്ഷേമ ബോർഡിന്റെ (Childrens' Welfare Board) ആഭിമുഖ്യത്തിൽ 80 ഭവനങ്ങളും രണ്ട് കമ്മ്യൂണിറ്റി സെന്ററുകളും 1980-ൽ നിർമ്മിച്ചു നൽകി. ആ മിഷ്യൻ പ്രവർത്തനത്തിന്റെ തുടർച്ചയായി ശിശുക്ഷേമ ബോർഡിന്റെ ആഭിമുഖ്യത്തിൽ ആന്ധ്രായിലെ യാച്ചാരത്ത് കുഷ്ഠരോഗികളുടെ രോഗമില്ലാത്ത മക്കളുടെ സംരക്ഷണത്തിനും തുടർവിദ്യാഭ്യാസത്തിനുമായി 1985ൽ ഭാഗ്യ സ്മരണാർഹരായ അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയും വന്ദ്യ കെ. ഐ. ഫിലിപ്പ് റമ്പാച്ചനും ചേർന്ന് തുടക്കമിട്ട സ്വപ്നപദ്ധതിയായ സെന്റ് ഗ്രിഗോറിയോ സ് ബാലഗ്രാം അതിന്റെ 38-ാം വർഷത്തിലേക്ക് പ്രവേശിച്ചിരിക്കുകയാണ്. മതപരിവർത്തനമോ സുവിശേഷവൽക്കരണമോ ലക്ഷ്യമാക്കാതെ ക്രിസ്തുവിന്റെ സ്നേഹം എന്തെന്ന് ഇതര സമൂഹങ്ങൾക്ക് മാതൃക കാണിച്ച മലങ്കര സഭയിലെ ആദ്യത്തെ ഉദാത്തമായ സംരംഭമാണ് ആന്ധ്രായിലെ പ്രവർത്തനങ്ങൾ. തികച്ചും ഊഷരപ്രദേശമായിരുന്ന യാച്ചാരത്തെ മരുഭൂമിയിലെ മരുപ്പച്ചയാ ക്കി മാറ്റിയ മൺമറഞ്ഞ വന്ദ്യ ഫിലിപ്പ് റമ്പാച്ചന്റെയും സിൽവാനോസ് റമ്പാച്ചന്റെയും പ്രവർത്തനങ്ങളെ സഭ എന്നും നന്ദിയോടെ സ്മരിക്കും.

പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ ആണ് ഇവിടുത്തെ നാലു സ്ഥാപനങ്ങൾ അറിയപ്പെടുന്നത്. പരുമല തിരുമേനിയുടെ നാമത്തിൽ ഇത്രയേറെ ഒന്നിച്ചു പ്രവർത്തിക്കുന്ന ഒരു കേന്ദ്രവും മലങ്കര സഭയിൽ ഇല്ല എന്നത് പ്രസ്താവയോഗ്യമാണ്.

ബഹു. കെ. ഐ. ഫിലിപ്പ് റമ്പാച്ചനോടൊപ്പം ആദ്യകാലം മുതലേ പ്രവർത്തിച്ച ശ്രീ. തൊമ്മി ചെറിയാൻ, ശ്രീ ഐസക് തോമസ്, കെ. അലക്സാണ്ടർ, മൺമറഞ്ഞു പോയ മാമ്മൻ ഏബ്രഹാം, ജോൺ വറുഗീസ് എന്നിവരുടെ സേവനങ്ങൾ പ്രശംസനീയമാണ്. ഇപ്പോൾ ബാലഗ്രാമിന്റെ പ്രസിഡന്റായി അഭിവന്ദ്യ യൂഹാനോൻ മാർ തേവോദോറോസ്, വൈസ് പ്രസിഡന്റ് അഭിവന്ദ്യ ഏബ്രഹാം മാർ സെറാഫീം, മുൻ പ്രസിഡന്റ് അഭിവന്ദ്യ യൂഹാനോൻ മാർ ക്രിസോസ്റ്റോമോസ്, എന്നീ മെത്രാപ്പോലീത്തമാർ പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിക്കുന്നു. ബാലഗ്രാമിന്റെയും കണ്ണാശുപത്രിയുടേയും, പബ്ലിക് സ്കൂളിന്റെയും, ഓൾഡ് ഏജ് ഹോമിന്റെയും ദൈനംദിന പ്രവർത്തനങ്ങൾക്ക് സജീവ നേതൃത്വം കൊടുക്കുന്നത് അലക്സ് ഡി. മാത്യു (ട്രഷറർ), ജിജി തോമസ്, മാണി ഉമ്മൻ, പി. ഡാനിയേൽ, രാജീവ് മാത്യൂസ്, ജോസഫ് തോമസ് എന്നിവരാണ്. ഇവരുടെ നിസ്വാർത്ഥമായ സേവനങ്ങൾക്ക് വാക്കുകൾ കൊണ്ട് നന്ദി പറയുവാൻ സാദ്ധ്യമല്ല. സെന്റ് ഗ്രീഗോറിയോസ് പബ്ലിക് സ്കൂൾ പ്രിൻസിപ്പൽ റവ. സിസ്റ്റർ റേച്ചൽ, കണ്ണാശുപത്രി അഡ്മിനിസ്ട്രേറ്റർ റവ. സിസ്റ്റർ ഷേബാ എന്നിവർ ഊർജ്ജസ്വലതയോടെ പ്രവർത്തിക്കുന്നു.

38 ാം വാർഷിക സമ്മേളനം 2023 ഫെബ്രുവരി 26 ഗാർബോ സൺഡെയിൽ നടത്തപ്പെട്ടു. അഭിവന്ദ്യരായ യൂഹാനോൻ മാർ തേവോദോറോസ്, യൂഹാനോൻ മാർ ക്രിസ്റ്റോസ്റ്റോമോസ്, യാക്കോബ് മാർ ഏലിയാസ് മെത്രാപ്പോലീത്തമാരുടെ സാന്നിധ്യത്തിലും ഹൈദരാബാദ് സെക്കന്തരാബാദ്, രാമചന്ദ്രപുരം, ജീഡിമേട്ല എന്നീ ഇടവകകളിലെ വികാരിമാരുടെയും വിശ്വാസികളുടെയും സാന്നിദ്ധ്യത്തിൽ ബാലഗ്രാം അങ്കണത്തിൽ ചേർന്ന പൊതുസമ്മേളനം ലൈഫ് ഇൻഷ്വറൻസ് ഓഫ് ഇൻഡ്യയുടെ മാനേജിംഗ് ഡയറക്ടർ ശ്രീമതി. മിനി ഐപ്പ് ഉദ്ഘാടനം ചെയ്തു. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് അനുസ്മരണ പ്രഭാഷണം യാക്കോബ് മാർ ഏലിയാസ് മെത്രാപ്പോലീത്ത നടത്തി. തന്റെ പ്രസംഗത്തിൽ നാളിതുവരെ ബാലഗ്രാമിൽ നിന്ന് പഠിച്ച് സമൂഹത്തിലെ ഉന്നത ശ്രേണികളിൽ എത്തിയ കുട്ടികളെക്കുറിച്ച് ബാലഗ്രാം ഡയറക്ടർ തോമസ്കുട്ടി റമ്പാച്ചൻ വിവരിക്കുകയുണ്ടായി.

ബാലഗ്രാമിന്റെയും അനുബന്ധ സ്ഥാപനങ്ങളുടെയും പ്രവർത്തനങ്ങൾ സുഗമമായി നടന്നുപോരുന്നത് ഇൻഡ്യയ്ക്കകത്തും പുറത്തുമുള്ള മലങ്കര സഭാംഗങ്ങളുടെയും, വിശിഷ്യാ മേൽ വിവരിച്ച ഇവിടുത്തെ നാല് ഇടവകകളുടെയും നിർലോഭമായ സഹകരണം കൊണ്ടു മാത്രമാണ് എന്ന് നന്ദിപൂർവ്വം അനുസ്മരിക്കുന്നു.

മുൻപോട്ടുള്ള പ്രവർത്തനങ്ങൾക്ക് സഭാംഗങ്ങളുടെ പ്രാർത്ഥനയും സഹായ സഹകരണങ്ങളും അത്യന്താപേക്ഷിതമാണ്. നിങ്ങളുടെ സംഭാവനകൾ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ അയയ്ക്കണം എന്ന് അഭ്യർത്ഥിക്കുന്നു.

Bank :
State Bank of India, Sultan Bazar, Hyderabad - 500 195
Branch Code : 20062
Account No. : 57004326415
IFS Code : SBIN 0020062
Name of Beneficiary : St. Gregorios Balagram

സംഭാവനകൾക്ക് ഇൻകം ടാക്സ് 80 ജി പ്രകാരമുള്ള ഇളവുകൾ ലഭിക്കുന്നതാണ്. സംഭാവനകൾ അയയ്ക്കുന്നവർ പേരും വിലാസവും പാൻ നമ്പറും കത്തുമുഖേനയോ ഇമെയിലിലോ അറിയിക്കണം. (ybalagram@yahoo.co.in / www.balagram.com)

**പ്രൊഫ. കെ. സി. ജോർജ്**
**കാക്കരോത്ത്, താഴത്തങ്ങാടി, കോട്ടയം**
(ലേഖകൻ ശിശുക്ഷേമ ബോർഡിന്റെ പ്രതിനിധിയായി ഭരണസമിതിയിൽ പ്രവർത്തിക്കുന്നു.)

## 45-ാമത് ഓർമ്മ



# FR. DR. C.T. EAPEN

Founder
Dr. C.T. Eapen Trust,
Dr. C.T. Eapen Memorial R H.S
'Star of the East': an ecumenical journal dealing specially with the oriental and eastern Orthodox Churches.

പ്രശസ്ത വിദ്യാഭ്യാസ വിചക്ഷണനും എക്യുമെനിക്കൽ വക്താവും വേദശാസ്ത്രജ്ഞനും എഴുത്തുകാരനും ദാർശനികനു മായ ഫാ. ഡോ. സി.റ്റി. ഈപ്പൻ. അടൂർ നെല്ലിമുട്ടിൽ ചാവടിയിൽ തോമസ് മുതലാളിയുടെയും ഏലിയാമ്മയുടെയും മകനായി 1895 മാർച്ച് 25 – ന് ജനനം. തിരുവല്ല എം.ജി.എം. ഹൈസ്കൂൾ, സെറാമ്പൂർ കോളേജ്, അമേരിക്കയിലെ ജനറൽ തിയോളജിക്കൽ സെമിനാരി, ചിക്കാഗോ സർവകലാശാല, ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റി എന്നിവടങ്ങളിൽ പഠിച്ചു MA, STM, PhD ബിരുദങ്ങൾ കരസ്ഥമാക്കി. മെത്രാൻ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തു എങ്കിലും സ്വയം പിന്മാറി. ഗ്രാമീണ ജനതയുടെ സാമൂഹിക സാംസ്കാരിക വിദ്യാഭ്യാസ മുന്നേറ്റം ലക്ഷ്യമാക്കി ശാസ്താംകോട്ട കായലിന്റെ പ്രശാന്തമായ തീരത്തു റെസിഡൻഷ്യൽ ഹൈസ്കൂൾ ആരംഭിച്ചു പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി. മലങ്കര ഓർത്തഡോക്സ് സഭ മാനേജിംഗ് കമ്മിറ്റി അംഗം, കോട്ടയം ഓർത്തഡോക്സ് സെമിനാരി പ്രൊഫസർ, ഇന്റർ ചർച്ച് റിലേഷൻസ് കമ്മിറ്റി അംഗം എന്നീ നിലകളിൽ പ്രവർത്തിച്ചു. പത്തനാപുരം മൗണ്ട് താബോർ ദയറാ, പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് എന്നീ സ്ഥാപനങ്ങളുടെ പ്രവർത്തനത്തിൽ നിർണായക പങ്കാളിത്തം വഹിച്ചു. മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ചു 1954 ൽ ഇവാൻസ്റ്റണിൽ നടന്ന WCC അസംബ്ലിയിലും 1963 ലെ രണ്ടാം വത്തിക്കാൻ കൗൺസിലിൽ നിരീക്ഷകനായും പങ്കെടുത്തു. യുവജന വിദ്യാർത്ഥി പ്രസ്ഥാനങ്ങൾക്ക് മാർഗം പകർന്ന ഫാ. ഡോ. റ്റി.സി. ഈപ്പൻ ഓർത്തഡോക്സ് സ്റ്റുഡന്റ്സ് കോൺഫറൻസിന്റെ പ്രഥമ ജനറൽ സെക്രട്ടറി ആയിരുന്നു. ഭാരതത്തിലും വിദേശത്തുമായി വിവിധ വിദ്യാഭ്യാസ സ്ഥാപനങ്ങളിലും സർവകലാശാലകളിലും വിസിറ്റിംഗ് പ്രൊഫസറായും സേവനം അനുഷ്ഠിച്ചു. ഓറിയന്റൽ – ബൈസന്റൈൻ ഓർത്തഡോക്സ് സഭകളുടെ സഭാന്തര സംഭാഷണങ്ങൾക്ക് മുഖ്യ നേതൃത്വം നൽകി.

**Fr. Dr. C.T. Eapen Trust, Sasthamkotta**

Baselios Mathews II College of Engineering, Sasthamcotta, Kollam
Dr C.T. Eapen Memorial Higher Secondary School, Sasthamcotta, Kollam
Dr C.T. Eapen Memorial Residential High School, Sasthamcotta, Kollam
Dr. C.T. Eapen Memorial Vocational Higher Secondary School, Adoor Kollam
St. Thomas High School, Sasthamcotta
St. Basil Bible School, Sasthamcotta

ചരിത്രപ്രസിദ്ധ തീർത്ഥാടന കേന്ദ്രം

Mylapra Valiyapaly P

# മൈലപ്രാ വലിയപള്ളി പെരുന്നാൾ



മെയ്

6 7













- ★ കൊടിയേറ്റ് ഘോഷയാത്ര ★ ഒരുക്കധ്യാനം
- ★ വനിതാസംഗമം ★ കുടുംബസംഗമം ★ തീർത്ഥാടക സംഗമം
- ★ ജോർജ്ജിയൻ അവാർഡ് ഫോർ എക്സലൻസ് സമർപ്പണം
- ★ ഭക്തിനിർഭരമായ റാസ ★ വി. മൂന്നിന്മേൽ കുർബ്ബാന
- ★ നേർച്ച സദ്യ ★ ചരിത്രപ്രസിദ്ധമായ ചെമ്പെടുപ്പ്

St. George Orthodox Valiyapally
Mylapra Town P.O, Pathanamthitta
sgovpmylapra@gmall.com
Ph: 0468-2223219

*സംഭാവനകൾക്ക്:*
South Indian Bank, Mylapra Branch
Acc. No. 0353053000002213
IFSC: SIBL0000353

facebook.com/stGeorgeOrthodoxChurchMylapra www.mylapravaliyapalli.com

"The loss is immeasurable but so is the love left behind"

**4th Year Of Demise**
**28-04-2023**

# In ever loving memory of



# E V VARGHESE

**Edamurickal House, Noorommavu P.O, Mallappally.**

'ആർദ്രതയാൽ നാഥാ ദേവാ ദാസനേകണമെ പുണ്യം,
നിൻ മഹിമോദയ നാൾ തന്നിൽ നിർത്തണമെ വലമായിവനെ'

*Fondly remembered by*

Mrs. Omanayamma Varghese
Vinod Varghese & Blessy Vinod
Adv Vivek Varghese & Neenu Vivek
Jessy Mohan & family (sister)

*Grandchildren*

Janis Mariyam, Iona Liz & Jenny Georgette



# സഹോദരൻ



(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

**Sahodaran (Brother) 2022-23**

| | |
|---|---|
| Educational Aid | 7,25,050.00 |
| Housing Aid | ,57,653.00 |
| Marriage Aid | ,50,000.00 |
| Medical Aid | 8,77,500.00 |
| SPECIAL AID | ,08,700.00 |
| **Grand Total** | **1,18,903.00** |

1455. H G Yacob Mar Elias Metropotitan Bramavar Dioces mangalore
1456. Thomas A Tharakan Bagalore
1457. Thomas A Tharakan Bagalore
1458. Jyothis Ashram Rajasthan
1459 Shanty John
1460. Fr Mathew Nedumparambil
1461. Raju Vengal Varghese UAE
1462. Kevin Varghese Nadavallil
1463. Anju Ruba Korah KTM
1464. Anil Joy
1465. Austin T W
1466 Febin Kuriakose
1467 St Gregorios Indian Orthodox Mahaedavaka Kuwait
1468. Samuel Baby Itty
1469. Geo Paul Sharah UAE
1473. Vinu Kuriakose
1474. Biju Varghese
1475. Mareena Kuruvilla
1476. William I T
1477 Deepu Joseph Coimatore
1478 Fr Geevarghese John Malappuram
1479 Christa Sishya Ashram Coimatore
1480 V P Thampi Ashram Coimatore
1481 K.J Jacob Kochett KTM
1482. Elsy Jacob Kochett KTM
1483. Joseph Abraham NY
1484. George Varghese KTM
1485. Asish Thomas KTM
1486 K.V Thomas UAE
1487 Aniyan Mathew Ernakulam
1488. Jeriel Ginto Kolencherry
1489 St.Thomas Orthodox Cathedral Calcutta
1490 C P S mon Thiruvalla
1491 Prasad Oommen Coimatore
1492. Mini Joseph Chengannur
1493 Cecil Sam Philip Mumbai
1494 Ammukutty Thankachen Mumbai
1495 K.O Abraham Mumbai
1496 Sabu Mathew Mumbai
1497 Fr Jiji K Thomas Mumbai
1498 Fr M E Joseph Malad Mumbai
1499 St. Thomas Orthodox Valiyapally Mumbai
1500 St.Peters & St.Pauls Orthodox Syrian Kolencherry Ernakulam
1501 T.A Thomas Pathanamthitta
1502 Sagy Cherukutty pul kkottil
1503 Sibin Babu
1479 Susan Kurian
1480 Regi Philipose Kayamkulam
1481 Jiji Thomas
1482 Mar Gregorios Orhtodox Church
1483. Very,Rev.K.T Jacob Corepiscopa

**Address:**
Baselios Marthoma Mathews III,
Catholicate Aramana, Devalokam,
Kottayam-686004, Kerala, India

***ACCOUNT DETAILS:***

*Indian Currency*

| | |
|---|---|
| Account Name | : Baselios Marthoma Mathews III |
| Account Number | : 50220001884863 |
| IFSC | : ESMF0001132 |
| Bank & Branch | : ESAF Small Finance Bank, Kottayam |

*Foreign Currency*

| | |
|---|---|
| Account Name | : Malankara Orthodox Syrian Church |
| Account Number | : 40059833606 (FCRA Savings Account) |
| IFSC | : SB N0000691 |
| Bank & Branch | : State Bank of India, New Delhi Main Branch |
| Swift | : SB NINBB104 |

Malankara Orthodox Syrian Church

Catholicate Aramana,
Devalokam PO (Via.)
Muttambalam,
Kottayam-686004,
Kerala, India
Tel no. 0481 2578500,
2578499
*Email.*
catholicos@mosc.in
*Web Manager*
webmanager@mosc.in
*Public Relations officer*
pro@mosc.in

## പുസ്തക പരിചയം

**ഡോ. യാക്കൂബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ**

ഇന്ത്യയിലെ ശതകോടീശ്വരന്മാരിൽ ഒരാൾ. ലോകമെങ്ങും പടർന്നു കിടക്കുന്ന ബിസിനസ് സാമ്രാജ്യത്തിന്റെ അമരക്കാരൻ, വിവിധ ബിസിനസ് മേഖലകളിൽ തന്റെ പ്രാഗത്ഭ്യം തെളിയിച്ച ബഹുമുഖ പ്രതിഭ. വലംകൈ ചെയ്യുന്നത് ഇടംകൈ അറിയാതെ ആവശ്യക്കാർക്ക് വാരിക്കോരി കൊടുക്കുന്ന ദീനദയാലു. ഈ പുറം പൂച്ചുകളൊന്നും കാണിക്കാതെ ആരോടും ഹൃദയമായി ഇടപെടുന്ന ലളിതഹൃദയൻ. ഇതൊക്കെയാണ് പൊതുജനമദ്ധ്യത്തിൽ എം.ജി. ജോർജ്ജ് മുത്തൂറ്റ്. എന്നാൽ മലങ്കരസഭയ്ക്ക് ഇതുമാത്രമല്ല എം.ജി. ജോർജ്ജ് മുത്തൂറ്റ്. അടിയുറച്ച ദൈവവിശ്വാസി. മാതൃസഭയെ മറ്റെന്തിനെക്കാളും ഉപരിയായി സ്നേഹിച്ച സഭാ സ്നേഹി. അരനൂറ്റാണ്ടോളം കാലം മലങ്കര സഭയിലെങ്ങും



**ദർശനങ്ങൾ**

പ്രസാധനം:
എം.ഒ.സി.
പബ്ലിക്കേഷൻസ്,
കോട്ടയം
വില: 140

നിറഞ്ഞു നിന്ന വ്യക്തിത്വം. 45 വർഷം സഭാ മാനേജിംഗ് കമ്മറ്റിയിലെ സജീവാംഗം. 10 വർഷം സഭയുടെ അല്മായ ട്രസ്റ്റി. അതിനുശേഷം സ്വാഭാവികമായി ലഭിക്കാവുന്ന നോമിനേറ്റഡ് അംഗത്വം നിരസിച്ച് തിരഞ്ഞെടുപ്പിലൂടെ വീണ്ടും മാനേജിംഗ് കമ്മറ്റി അംഗമായ വിനീത വ്യക്തിത്വം. അതിനേക്കാൾ ഉപരി, സഭയ്ക്ക് ദീർഘകാല ആസൂത്രണം ആവശ്യമെന്നു നിരന്തരം പ്രഘോഷിച്ച പ്രവാചകൻ. ഇതൊക്കെക്കൂടിയാണ് എം.ജി. ജോർജ്ജ് മുത്തൂറ്റ്.

എം.ജി. ജോർജ്ജ് മുത്തൂറ്റിന്റെ പ്രസംഗങ്ങളുടെ ഭാഗിക സമാഹരമായ ദർശനങ്ങൾ ഇപ്പോൾ പ്രസിദ്ധീകരിക്കുന്നത് പൈതൃകം: മലങ്കരസഭാ സാഹിതീ സരണി പദ്ധതിയിൽ ഉൾപ്പെടുത്തിയാണ്. മലങ്കരസഭയുടെ വർത്തമാനകാലത്തെ പ്രമുഖ അവൈദീക നേതാവായിരുന്ന എം.ജി. ജോർജ്ജ് മുത്തൂറ്റിന്റെ സഭാദർശനങ്ങൾ വരും തലമുറയ്ക്കും അനുഭവവേദ്യമാകാൻ ദർശനങ്ങൾ തീർച്ചയായും അടിസ്ഥാനമാകും എന്നതിനു സംശയമില്ല.

# In Ever loving memory of



Our Beloved (Appachen)

## Shri. A.S. Varghese

(18 DECEMBER 1937 - 18 APRIL 2021)

WE VOW TO FOLLOW THE INSPIRING LEGACY BASED
ON LOVE, COMPASSION & TRUE HUMAN VALUES

In the sweet by & by, we shall meet on that
beautiful shore & our spirit shall sorrow no more.

*With prayers,*
Mrs. Sosamma Varghese (Wife),
Children & Grand Children,
Bhilai

# അശരണരെ ചേർത്തു പിടിക്കണം

## പരിശുദ്ധ കാതോലിക്കാ ബാവ



**കോലഞ്ചേരി:** ജാതി മത ഭേദമന്യേ സമൂഹത്തിന്റെ വിവിധ തുറകളിലുള്ള അശരണരായവരെ ചേർത്ത് പിടിക്കുവാനുള്ള കടമയും ഉത്തരവാദിത്വവും സഭക്കുണ്ടെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പറഞ്ഞു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വിവാഹ ധനസഹായ വിതരണ ഉദ്ഘാടനം കോലഞ്ചേരി സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് പള്ളിയിൽ നിർവ്വഹിച്ച് സംസാരിക്കുകയായിരുന്നു അദ്ദേഹം. ദൈവരാജ്യം പ്രാവർത്തികമാകുന്നത് സഹായത്തിന് ആവശ്യമുള്ളവരെ കരുതുമ്പോഴാണ്. അതിനുള്ള മനസ്സ് എല്ലാവർക്കുമുണ്ടാകണമെന്നും നമ്മുടെ ചുറ്റുപാടും പ്രയാസം അനുഭവിക്കുന്നവരെ സഹായിച്ച് സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കൊണ്ടുവരുന്നതിന് സഭാമക്കൾ മുന്നിട്ടിറങ്ങണമെന്നും പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ബോധിപ്പിച്ചു

വിവാഹ സഹായ സമിതി പ്രസിഡന്റ് യുഹാനോൻ മാർ പോളിക്കാർപ്പോസ് അദ്ധ്യക്ഷത വഹിച്ചു. അൽമായ ട്രസ്റ്റി റോണി വർഗീസ് എബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ ബിജു ഉമ്മൻ, ഫാ.ജോസ് തോമസ്, ഫാ.ജേക്കബ് കുര്യൻ, വിവാഹ സഹായ സമിതി കൺവീനർ എ.കെ.ജോസഫ്, ഫാ.സോളു കോശി, ഫാ. ജോസഫ് സാമുവേൽ തറയിൽ, ഫാ. ബിജു ആൻഡ്രൂസ്, ജിജു.പി.വർഗീസ് സാമുവേൽ തോമസ്, ജോമോൻ കുന്നുംപുറം, ജോൺസൺ കല്ലട, പി. വി.ബഹനാൻ, ബിജു മാത്യു, സജി ചൊവ്വല്ലൂർ, കുര്യൻ ഏബ്രഹാം, അലക്സ് മണപ്പുറത്ത്, മാത്യു ജി. മനോജ്, പ്രിൻസ് ഏലിയാസ്, അജു മാത്യു എന്നിവർ പ്രസംഗിച്ചു.

## ഡിപ്ലോമ ഇൻ വർഷിപ്പ് ആന്റ് മ്യൂസിക്ക് (DWM)

**കോട്ടയം:** ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ ഭാഗമായുള്ള ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിൽ സെറാംമ്പൂർ യൂണിവേഴ്സിറ്റിയുടെ ഒരു വർഷ ഡിപ്ലോമ ഇൻ വർഷിപ്പ് ആന്റ് മ്യൂസിക്ക് (DWM) കോഴ്സിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു. സുറിയാനി രാഗങ്ങൾ, പാശ്ചാത്യ സംഗിതം (Western Music), കർണ്ണാടക സംഗീതം, ഉപകരണ സംഗീതം (Instrumental Music), ഗായകസംഘ സംവിധാനം (Choir Conduction) തുടങ്ങിയ വിഷയങ്ങൾ ഈ കോഴ്സിന്റെ ഭാഗമായിരിക്കും. ഭാഗീകമായി ഓൺലൈനായിട്ടാണ് ഇപ്പോൾ കോഴ്സ് നടത്തുന്നത്. സഭാ വ്യത്യാസമെന്യേ ഹയർ സെക്കണ്ടറി യോഗ്യതയുള്ളവർക്ക് കോഴ്സിൽ പങ്കെടുക്കാവുന്നതാണ്. കോഴ്സ് പൂർത്തീകരിക്കുന്നവർക്ക് സെനറ്റ് ഓഫ് സെറാംമ്പൂരിന്റെ സർട്ടിഫിക്കറ്റുകൾ ലഭിക്കുന്നതാണ്. അപേക്ഷാ ഫോറം ശ്രുതിയുടെ www.srutimusic.org എന്ന വെബ്സൈറ്റിൽ ലഭ്യമാണ്. അപേക്ഷകൾ പൂരിപ്പിച്ച് ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക്, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി. ബി. നമ്പർ 98, കോട്ടയം - 1 എന്നവിലാസത്തിൽ അയയ്ക്കേണ്ടതാണ്. അപേക്ഷകൾ ലഭിക്കേണ്ട അവസാന തീയതി 2023 മെയ് 31. കൂടുതൽ വിവരങ്ങൾക്ക് 9446196038 എന്ന നമ്പരിൽ ബന്ധപ്പെടാവുന്നതാണ്.

**ഫാ. ഡോ. മാത്യു വർഗ്ഗീസ്**
**അസി. ഡയറക്ടർ**
**ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക്**
Mob: 9496324483



മുൻ അല്മായ ട്രസ്റ്റി ശ്രീ. എം. ജി. ജോർജ്ജ് മുത്തൂറ്റിന്റെ തിരഞ്ഞെടുത്ത പ്രസംഗങ്ങളുടെ സമാഹാരം - 'ദർശനങ്ങൾ' എന്ന പേരിൽ കോഴഞ്ചേരി സെന്റ് മാത്യൂസ് ഓർത്തഡോക്സ് പള്ളിയിൽ അഭി. കുര്യാക്കോസ് മാർ ക്ലിമിസ് തിരുമനസ്സുകൊണ്ട് ജോർജ് എം. ജോർജ് മുത്തൂറ്റിന് നൽകി പ്രകാശനം ചെയ്തു. എം.ഒ.സി. പബ്ലിക്കേഷൻസാണ് പ്രസാധകർ. അലക്സാണ്ടർ ജോർജ് മുത്തൂറ്റ്, ഡോ. എം. കുര്യൻ തോമസ്, ഫാ. ബിജു. പി. തോമസ് എന്നിവർ സമീപം.

*For Favours Received*



Annamma Thomas Kulakkattusseril (H) Kurichy





Annamma Podiyadi



ഒരു വിശ്വാസി



## പൊന്നമ്പി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ദേവാലയം

കിഴക്കുപുറം, തുമ്പമൺ ഭദ്രാസനം

# പൊന്നമ്പി പള്ളിപ്പെരുന്നാൾ

- കൊടിമരഘോഷയാത്ര
- കൊടിയേറ്റ്
- വി.കുർബ്ബാന
- പിതൃസ്മൃതി
- ദൈവീകരണ ശുശ്രൂഷ
- മെഡിക്കൽ ക്യാമ്പ്
- ഭദ്രാസന സുവിശേഷസംഘ കൂട്ടായ്മ
- ഭദ്രാസന മർത്തമറിയം സമാജ സംഗമം
- കുടുംബസംഗമം
- നേർച്ചസ്വീകരണഘോഷയാത്ര
- തീർത്ഥാടകസംഗമം
- പെരുന്നാൾ റാസ
- ശ്ലൈഹിക വാഴ്വ്
- പകൽറാസ
- വെച്ചൂട്ട്
- കൊടിയിറക്ക്






പരിശുദ്ധ ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്ക ബാവാ വെസ്റ്റ് ബംഗാൾ ഗവർണർ ശ്രീ. സി. വി ആനന്ദ് ബോസിനെ രാജ്ഭവനിൽ സന്ദർശിച്ചപ്പോൾ . അഭി. അലക്സിയോസ് മാർ യൗസേബിയോസ് തിരുമേനി കൽക്കട്ട കത്തീഡ്രൽ വികാരി ഫാ. അനിൽ, ജോസ് മുക്കത്ത് എന്നിവർ സമീപം

## സപ്തദിന ക്യാമ്പ്

ശാസ്താംകോട്ട: സെന്റ് ബേസിൽ ബൈബിൾ സ്കൂളിൽ എല്ലാവർഷവും നടത്തിവരാറുള്ള സപ്തദിന വേദപഠന ക്യാമ്പ് ഈ അവധിക്കാലത്തും നടത്തുന്നു. 15 വയസിന് മുകളിൽ പ്രായമുള്ള പെൺകുട്ടികൾക്കും ആൺകുട്ടികൾക്കും പങ്കെടുക്കാം. ഏപ്രിൽ 16 മുതൽ 22 തീയതി വരെ പെൺകുട്ടികൾക്കും, തുർന്ന് 23 മുതൽ 29 തീയതി വരെ ആൺകുട്ടികൾക്കുമായി രണ്ട് വിഭാഗങ്ങളായി നടത്തപ്പെടുന്നു. ആദ്യം രജിസ്ട്രർ ചെയ്യുന്ന 30 പേർക്ക് പങ്കെടുക്കാം. വിശുദ്ധ വേദപുസ്തകം, സഭാവിശ്വാസം, ആരാധന, യാമ നമസ്ക്കാരങ്ങൾ, സഭാചരിത്രം എന്നിവയിൽ അടിസ്ഥാന ജ്ഞാനം ലഭിക്കുവാൻ ഈ ക്യാമ്പിലൂടെ സാധിക്കും. വിശദമായ വിവരങ്ങൾക്ക് ബന്ധപ്പെടുക; ഫാ. സാംജി ജോർജ് 9526763518 ഫാ. എബി എം. വർഗ്ഗീസ് 9847837017.

ഓറിയന്റൽ ഓർത്തഡോക്സ് വൈദികസംഘം മാർപാപ്പായുമായി കൂടിക്കാഴ്ച നടത്തി. ഫാ. അനീഷ് കെ. സാം, ഫാ. ജെറി വർഗീസ്, ഡീ. ജിതിൻ മാത്യു ഫിലിപ്പ് എന്നിവർ സമീപം.

തിരുച്ചിറപ്പള്ളി ഭാരതിദാസൻ സർവ്വകലാശാലയിൽ നിന്നും എഡ്യുക്കേഷനിൽ ഡോക്ടറേറ്റ് നേടിയ വാകത്താനം പുത്തൻചന്ത സെ. ജോർജ് ഓർത്തഡോക്സ് ഇടവകാംഗം ഒറ്റപ്ലാക്കൽ ബാബു തോമസ്. 2020-ൽ മികച്ച അധ്യാപകനുള്ള സംസ്ഥാന അവാർഡും 2017-ൽ സഭാകവി ശ്രീ. സി.പി. ചാണ്ടി മെമ്മോറിയൽ ആചാര്യ അവാർഡും ലഭിച്ചിട്ടുണ്ട്. പുളിങ്കുന്ന് സെ. ജോസഫ് എച്ച്.എസ്.എസിലെ മുൻ പ്രധാന അധ്യാപകനാണ്. ഭാര്യ എൽസി ഏബ്രഹാം.

പരിശുദ്ധ സഭയുടെ ഭവന സഹായ സമിതി കൺവീനറായി ജിജു പി. വർഗീസിനെ പരിശുദ്ധ കാതോലിക്കാ ബാവാ നിയമിച്ചു. നാല് തവണയായി സഭാ മാനേജിംഗ് കമ്മറ്റി അംഗമായി പ്രവർത്തിക്കുന്നു. തൃശൂർ ഭദ്രാസനത്തിലെ മന്ദാമംഗലം സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗമാണ്.

## ആഫ്രിക്കൻ ഭൂഖണ്ഡത്തിൽ മലങ്കര സഭക്ക് പ്രഥമ ദേവാലയം

സൗത്ത് ആഫ്രിക്കയിൽ ജോഹാന്നസ്ബുർഗിൽ സെന്റ്. തോമസ് ഓർത്തഡോക്സ് ദേവാലയം ഫെബ്രുവരി മാസം 11, 12 തീയതികളിൽ കൂദാശ ചെയ്യപ്പെട്ടു. യുകെ-യൂറോപ്പ് & ആഫ്രിക്ക ഭദ്രാസന മുൻ മെത്രാപൊലീത്ത അഭി. മാത്യൂസ് മാർ തിമോത്തിയോസ്, അഭി. എബ്രഹാം മാർ സ്തെഫനോസ് എന്നിവർ മുഖ്യ കാർമികത്വം വഹിച്ചു. മുൻ വികാരിമാരും കോപ്റ്റിക്, ഗ്രീക്ക്, സെർബിയൻ, റുമേനിയൻ, എറിത്രേറിയൻ ഓർത്തഡോക്ൾസ് സഭകളിൽ നിന്ന് വൈദികരും പങ്കെടുത്തു. വികാരി ഫാ. സ്റ്റാൻലി ഡേവിഡ് ജെയിംസ്, ട്രസ്റ്റി എം. എം. വർഗീസ്, സെക്രട്ടറി കെ. ജെ. കോശി നേതൃത്വം നൽകി.

In Ever Loving Memory

2ND DEATH ANNIVERSARY,
19-04-2023

**M.K. THOMAS**
**(PAPPACHEN)**
**MULAMOOTTIL**
**Puthuppally, Kottayam**

Sorrowing Family

**വേർപാടിന്റെ ആറാം വർഷം**
(ഏപ്രിൽ 05, 2023)

**ലില്ലിക്കുട്ടി ഏബ്രഹാം**
**കൊണ്ടോടിക്കൽ–ചുങ്കത്തിപ്പറമ്പിൽ (വാഴൂർ)**
**ചങ്ങനാശേരി**
(തുമ്പമൺ കോട്ടയ്ക്കൽ നെടുവേലിൽ കുടുംബാംഗം)

**രണ്ടാം ചരമവാർഷികം**
2023 ഏപ്രിൽ 1

**വെരി. റവ. എം.എം. മാത്യൂസ്**
**കോർഎപ്പിസ്കോപ്പാ**
**ഓലിക്കൽ**
**വയലത്തല, റാന്നി**
സ്നേഹാദരവുകളോടെ
സന്തപ്ത കുടുംബാംഗങ്ങൾ

**47-ാം ചരമ വാർഷികം**
**(മാനേജരച്ചൻ)**

**Rev. Fr. T. C. Jacob Thalakulam**
*Manager Old Seminary 1930-1960*
*Manager Catholicate Aramana 1960-1976*
*Chief Editor-Malankara Sabha Magazine*

15-4-2023 ശനിയാഴ്ച ചീരഞ്ചിറ
സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ
ആചരിക്കും



തിരുവനന്തപുരം സംഗീതഭാരതിയിൽ നിന്നും കർണാടക സംഗീതത്തിൽ സംഗീത ഭൂഷൺ കരസ്ഥമാക്കിയ തേക്കുതോട് സെ. തോമസ് ഇടവകാംഗമായ ഫാ. ലിജോ തൂക്കനാൽ തുമ്പമൺ ഭദ്രാസനത്തിലെ പറക്കുളം സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി വികാരിയാണ്. പ്രശസ്ത സംഗീതജ്ഞ ഡോ. കെ. ഓമനക്കുട്ടിയുടെ ശിക്ഷണത്തിലായിരുന്നു പഠനം. സഹധർമ്മിണി: ജിറ്റി മാത്യു, മകൾ: മീവൽ



തിരുവനന്തപുരം സംഗീതഭാരതിയിൽ നിന്നും കർണാടക സംഗീതത്തിൽ സംഗീത ഭൂഷൺ കരസ്ഥമാക്കിയ ഞാറയ്ക്കാട് സെ. ജോർജ് ഇടവകാംഗമായ ഫാ. എബ്രഹാം ജേക്കബ് (സുജി അച്ചൻ) കൊട്ടാരക്കര പുനലൂർ ഭദ്രാസനത്തിലെ ഇടമൺ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരിയാണ് . പ്രശസ്ത സംഗീതജ്ഞ ഡോ. കെ. ഓമനക്കുട്ടിയുടെ ശിക്ഷണത്തിലായിരുന്നു പഠനം. സഹധർമ്മിണി: ഡോ. മെറിൻ ജോസഫ്, മക്കൾ: ഗ്രിഗറി, ജോഹാന.

## മാർത്തോമൻ പുരസ്ക്കാരം ഡോ. സാബു തോമസിന്

പുരാതന മാർത്തോമ്മൻ തീർത്ഥാടന കേന്ദ്രമായ കടമ്പനാട് സെ. തോമസ് ഓർത്തഡോക്സ് കത്തീഡ്രലിൽ കബറടങ്ങിയിരിക്കുന്ന പ. മൂന്നാം മാർത്തോമ്മായുടെ നാമധേയത്തിൽ ഏർപ്പെടുത്തിയിരിക്കുന്ന ഈ വർഷത്തെ മാർത്തോമ്മൻ പുരസ്ക്കാരം കോട്ടയം മഹാത്മാഗാന്ധി സർവ്വകലാശാല വൈസ് ചാൻസലർ ഡോ. സാബു തോമസിന് 2023 ഏപ്രിൽ 23 ഞായറാഴ്ച വിശുദ്ധ കുർബ്ബാനയ്ക്ക് ശേഷം പ. കാതോലിക്കാ ബാവാ തിരുമേനിയും ഡോ. സഖറിയ മാർ അപ്രേം മെത്രാപ്പോലീത്തായും ചേർന്നു നൽകും.

പുസ്തകശാല

## വി. ലൂക്കോസിന്റെ മറഞ്ഞിരിക്കുന്ന നിധികൾ

**ഫാ. ഡോ. ഒ. തോമസ്**



ഫാ. ഡോ. ഒ. തോമസ് അച്ചൻ എഴുതിയ *വി. ലൂക്കോസിലെ മറഞ്ഞിരിക്കുന്ന നിധികൾ* വളരെ ലളിതമായി, അഗാധ പാണ്ഡിത്യം വെളിവാക്കുന്ന ഒരു ഗ്രന്ഥമാണ്. മലയാള ഭാഷയ്ക്കും ക്രൈസ്തവ സഭാ വിശ്വാസികൾക്കും, വേദപുസ്തക പഠിതാക്കൾക്കും, ചരിത്രകാരന്മാർക്കും ഈ പുസ്തകം ഒരു അമൂല്യ സ്വത്താണ്. വിജ്ഞാന കൃതികകൾക്ക് ഇത് അമൂല്യ ദാനമാണ്. അവതാരിക : ഡോ. അലക്സാണ്ടർ ജേക്കബ് ഐ.പി.എസ്., പ്രസാധനം : പാവനാത്മാ പബ്ലിഷേഴ്സ്, കോഴിക്കോട് Ph: 9746077500; വില: ₹ 499.



ക്രിസ്തീയ ചിന്തകളുടെ അടിസ്ഥാനത്തിൽ ചിട്ടപ്പെടുത്തിയ ധ്യാനക്രിയക്ക് ഫാ. ഡോ. ജോർജി ജോസഫ്, പീടികയിൽ (അടൂർ) ന് ഭാരത സർക്കാരിന്റെ അംഗീകാരം (CR) ലഭിച്ചു. പരിശുദ്ധാത്മ ധ്യാനത്തെ (HOLY SPIRIT MEDITATION: PRACTICES AND METHODS) പ്രത്യേക രീതിയിൽ ചിട്ടപ്പെടുതിയതിനാണ് അംഗീകാരം ലഭിച്ചത്.

ക്രിസ്തീയ മേഖലയിൽ ആദ്യമായാണ് ഇത്തരത്തിൽ ഒരു ധ്യാന ക്രിയ ചിട്ടപ്പെടുത്തുന്നത്. അറിയപ്പെടുന്ന പ്രഭാഷകനും, മനശാസ്ത്ര ചികിത്സകനും, ചിത്രകാരനും, എഴുത്തുകാരനും, സെമിനാരി അധ്യാപകനുമാണ് ലേഖകൻ. ഭാര്യ : റെനി, രുബൻസ്, രൂഫസ് എന്നിവർ മക്കളാണ്.



സ്ലീബാദാസ സമൂഹം ജനറൽ സെക്രട്ടറി ഫാ. സോമു. കെ. ശാമുവേലിന് ഡോക്ട്രേറ്റ് ലഭിച്ചു. രാജസ്ഥാനിലെ ഓം പ്രകാശ് ജോഗീന്ദർ സിങ്ങ് യൂണിവേഴ്സിറ്റിയിൽ നിന്നും തത്ത്വശാസ്ത്രത്തി (Philosophy)ലാണ് ഡോക്ട്രേറ്റ്. തുമ്പമൺ ഭദ്രാസനത്തിലെ പ്രക്കാനം സെന്റ്. മേരീസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗവും, കണ്ടനാട് കർമ്മേൽ ദയറ മാനേജരുമാണ്



ബഹു. സുപ്രീം കോടതി വിധി മറികടക്കുന്നതിനുള്ള സർക്കാർ നീക്കത്തിനെതിരെ പാളയം സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രൽ പള്ളിയിൽ സംഘടിപ്പിച്ച ഉപവാസ പ്രാർത്ഥന അഭി. കുറിയാക്കോസ് മാർ ക്ലീമീസ് തിരുമേനി ഉദ്ഘാടനം ചെയ്തു. യൂഹാനോൻ മാർ പോളികാർപ്പോസ് മെത്രാപ്പോലീത്ത, വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത, വൈദിക സംഘം സെക്രട്ടറി ഫാ. ഡോ. നൈനാൻ വി. ജോർജ്, പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത, ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത, ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറസ് മെത്രാപ്പോലീത്ത, ഡോ. യൂഹാനോൻ മാർ തേവോദോറസ് മെത്രാപ്പോലീത്ത, എബ്രഹാം മാർ എപ്പിഫാനിയോസ് മെത്രാ പ്പോലീത്ത, മാത്യൂസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്ത എന്നിവർ സമീപം.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിലെ പ്രഥമ കാതോലിക്കേറ്റ് സിംഹാസനപ്പള്ളിയും
വിശുദ്ധ ഗീവർഗീസ് സഹദായുടെ തിരുശേഷിപ്പ് പ്രതിഷ്ഠിച്ചിരിക്കുന്ന



# സെന്റ് ജോർജ് ഓർത്തഡോക്സ് കാതോലിക്കേറ്റ് സിംഹാസനപ്പള്ളി, പിരളശ്ശേരി

വിശുദ്ധ ഗീവർഗീസ് സഹദായുടെ
തിരുശേഷിപ്പ് പേടകം

വി.ഗീവർഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ

# സിംഹാസനപ്പള്ളി

## പെരുന്നാൾ 2023

2023 ഏപ്രിൽ 30 മുതൽ മെയ് 07 വരെ

തിരുവചന ശുശ്രൂഷ | വി കുർബ്ബാന | ഗാനശുശ്രൂഷകൾ | മദ്ധ്യസ്ഥ പ്രാർത്ഥന
വി മൂന്നിന്മേൽ കുർബ്ബാന | വി റാസ | ചെമ്പെടുപ്പ് | വെച്ചൂട്ട്

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2021-23
License No. KL/CR/KTM/WPP-32/2021-23
Licensed to Post Without Pre-Payment

Published on
10 April/2023



"നീതിമാന്റെ ഓർമ്മ  വാഴ്‌വിനായി തീരട്ടെ"

# കോട്ടക്കുഴി
# സെന്റ് ജോർജ്ജ്
# ഓർത്തഡോക്സ് തീർത്ഥാടന പള്ളി

നെടുമ്പായിക്കുളം, കുണ്ടറ. കൊല്ലം മെത്രാസനം
ഫോൺ : 94973 16949, 94469 65353





## ശ്രാദ്ധപ്പെരുന്നാളും
## നെടുമ്പായിക്കുളം
## കൺവൻഷനും



**2023 മെയ് 1 മുതൽ 8 വരെ**
അഭിവന്ദ്യ തിരുമേനിമാരുടെ
പ്രധാന കാർമ്മികത്വത്തിൽ

- കൊടിഘോഷയാത്ര
- കൊടിയേറ്റ്
- വിളംബരഘോഷയാത്ര
- കൊടിമരം നാട്ടൽ
- ദീപം ചാർത്ത്
- പിതൃസ്മൃതി
- ഒരുക്കധ്യാനം
- മധ്യസ്ഥ പ്രാർത്ഥന
- ചെമ്പെടുപ്പ്
- വിറകെടുപ്പ്
- കുടുംബ സംഗമം
- ഗാനശുശ്രൂഷ
- തിരുവചന ശുശ്രൂഷ
- ബാലസമാജ ഭദ്രാസന വാർഷികം
- ഭോജ്യം 2023
- അഖണ്ഡപ്രാർത്ഥന
- വിശുദ്ധ മൂന്നിന്മേൽ കുർബ്ബാന
- സഹദാ സ്പർശം – ജീവകാരുണ്യ നിധി വിതരണം
- നേർച്ചയൂട്ട്
- ഭക്തിനിർഭരമായ റാസ
- സ്നേഹ വിരുന്ന്
- വെച്ചൂട്ടിനുള്ള അരിയിടീൽ
- പെരുന്നാൾ സദ്യ
- ചെണ്ടമേളം ഫ്യൂഷൻ
- തീർത്ഥാടക സംഗമം (കോട്ടക്കുഴി തീർത്ഥാടനം)
- പ്രദക്ഷിണം
- ശ്ലൈഹികവാഴ്വ്

 GREGORIOS MEDIA HD LIVE BROADCASTING 

PRINTED & PUBLISHED BY FR.SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM P.O.,VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.
EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.